ഡിസംബർ 2020

# ക്രൈസ്തവ കാഹളം



## ദൈവം മനുഷ്യനായി പിറക്കുന്നു

www.malankaralibrary.com



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

www.malankaralibrary.com

# ഉള്ളടക്കം


എഡിറ്റോറിയൽ
6

പിതൃമൊഴി
7

**കവർ സ്റ്റോറി**

യേശു
ദൈവത്തിന്റെ
വെളിപ്പെടുത്തപ്പെട്ട മുഖം
9

**കവർ സ്റ്റോറി**

യേശു
ദൈവപുത്രനോ
പ്രവാചകനോ?
13

**കവർ സ്റ്റോറി**

മനുഷ്യനാകുന്ന ദൈവം
15





ഡിസംബർ 2020 ▪ വാല്യം 81 ▪ ലക്കം 12

രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

**കവർ സ്റ്റോറി**

മനുഷ്യാവതാരം

21

**നിരീക്ഷണം**

പുതുവത്സരത്തിൽ
ഒരു മകരവിളക്ക് ഓർമ്മ

38

**സഭയിലെ പ്രധാന
തീർത്ഥാടന കേന്ദ്രങ്ങൾ-10**

ഇറ്റലിയിലെ പാദുവ

25

**ഫീച്ചർ**

സാഹിത്യം
ചരിത്രത്തിനു
മുമ്പേ നടന്നപ്പോൾ

41

**ആനുകാലികം**

കോൺഗ്രസിനു
വേണം
കായകൽപ
ചികിത്സ

32

**ഗ്രന്ഥനിരൂപണം**

കോറഹ് ദാത്താൻ അബീറാം

44

**പഠനം**

ഹാനോക്ക് സാഹിത്യവും
പുതിയനിയമ ഗ്രന്ഥങ്ങളും

35

**കാലികം**

നേതൃത്വം ഒരു പദവിയല്ല;
പ്രവർത്തനമാണ്

45

# എഡിറ്റോറിയൽ

## ദൈവത്തെ കണ്ട ഇടയന്മാർ

ദശലക്ഷക്കണക്കിനാളുകൾ മരണത്തിന്റെ നിഴൽ വീണ താഴ്‌വരയിലാണിപ്പോൾ. സ്വതന്ത്രമായി, ഒന്നിനേയും ഭയപ്പെടാതെ, മനുഷ്യൻ പൊതുനിരത്തുകളിലേക്കും പൊതുഇടങ്ങളിലേക്കും യാത്ര ചെയ്തിട്ട് ഒരു വർഷം പിന്നിടുന്നു. കോവിഡ്-19 എന്ന മഹാമാരി മനുഷ്യമനസുകളെ ഭയത്തിൽ കീഴ്പ്പെടുത്തിയിട്ട് നാളുകൾ ഏറെയായി. ഒരു സാധാരണ ജീവിതം എന്ന് സാധ്യമാകും എന്ന് യാതൊരു നിശ്ചയവുമില്ലാതെ മനുഷ്യൻ വല്ലാത്ത ആശങ്കയിലും അരക്ഷിതാവസ്ഥയിലുമാണ്. ഇതിനിടയിലാണ് ക്രിസ്തുമസ് കടന്നുവരുന്നത്. യൂദയായിലെ ബേത്‌ലെഹെമിൽ യേശു ജനിക്കുന്ന സന്ദർഭത്തിലും സമാനമായ നിരാശയും അരക്ഷിതാവസ്ഥയും നിലനിൽക്കുന്നുണ്ടായിരുന്നു. സ്വർഗ്ഗം തുറന്ന് മാലാഖമാർ ഇറങ്ങിവരുമ്പോൾ കർത്താവിന്റെ മഹത്വം ഇടയന്മാരുടെ ഇടയിൽ പ്രകാശിച്ചപ്പോൾ അവർ വളരെ ഭയപ്പെടുകയാണ് ചെയ്തത്. ദൂതന്മാർ അവരോട് പറയുകയായിരുന്നു "ഭയപ്പെടേണ്ട ഇതാ, സകലജനത്തിനും വേണ്ടിയുള്ള വലിയ സന്തോഷത്തിന്റെ സദ്വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു, ഇന്നു ജനിച്ചിരിക്കുന്നു". അവരെ ഭയം വിട്ടുമാറി. അവർ നേരെ പുൽക്കൂട്ടിലേക്ക് പോവുകയാണ്. പുൽക്കൂട്ടിൽ കിടക്കുന്ന യേശുവിനെ അവർ കണ്ടു. അവർ മടങ്ങിപ്പോയത് ദൈവത്തെ മഹത്വപ്പെടുത്തിയും സ്തുതിക്കുകയും ചെയ്തുകൊണ്ടാണ്. വിനീതഹൃദയത്തോടെ യേശുവിനെ കണ്ടുമുട്ടുക എന്നുള്ളത് നമ്മുടെ ജീവിതത്തിലെ സുപ്രധാന നിമിഷമാണ്. ജീവിതത്തിൽ ഒരിക്കലും മറക്കുവാനാകാത്ത ഓർമ്മകളാണ് യേശുവിനെ മുഖാമുഖം കാണുന്നതിലൂടെ നമുക്കെല്ലാവർക്കും ലഭിക്കുന്നത്. യേശുസാന്നിധ്യം നമുക്കാഴമായ വിശ്വാസ്യതയും എന്നേക്കും നിലനിൽക്കുന്ന ദൈവസ്നേഹവും വാഗ്ദാനം ചെയ്യും. അവന്റെ വാക്കുകൾ നമ്മുടെ ഹൃദയാഴങ്ങളിലേക്ക് പ്രവേശിക്കുന്നു. അതു നമ്മളിലെ നന്മയെ ഉജ്വലിപ്പിക്കുന്നു. യേശു യഥാർത്ഥത്തിൽ നമ്മെ ക്ഷണിക്കുന്നത് നമ്മുടെ ജീവിതത്തിലെ തുറക്കപ്പെടാത്ത ഏടുകളിലേക്കാണ്. നാം തുറന്നു ചെല്ലുമ്പോൾ അവിടെ അവന്റെ സാന്നിധ്യത്തിന്റെ അടയാളം കാണാൻ കഴിയും. ദൈവത്തെ മഹത്വപ്പെടുത്തിയും സ്തുതിച്ചുകൊണ്ടും മടങ്ങിപ്പോയ ഇടയന്മാരുടെ ജീവിതത്തിൽ അതാണ് സംഭവിച്ചത്. ദൈവസ്നേഹത്തിന്റെ വിശാലതയിൽ അവർ ഉൾച്ചേർക്കപ്പെട്ടു. ആടുകളുടെയും മേച്ചിലിടങ്ങളുടെയും നടുവിൽ അവർ തന്നെ പരിമിതപ്പടുത്തിയ മങ്ങിയതും, മടങ്ങിയിരിക്കുന്നതുമായ ജീവിതത്തിന്റെ ഉള്ളറകളിലേക്ക് പ്രകാശം കടന്നു ചെന്നു. ആ പരിമിതികളെ അവർ നിമിഷങ്ങൾ കൊണ്ട് അതിജീവിക്കുന്നതും ദൈവമഹത്വം പ്രഘോഷിക്കുന്ന പ്രേക്ഷിതരുമായി അവർ തീരുന്നു.



ഇടയന്മാർ അനുഭവിച്ച സമാനമായ അനുഭവം നമ്മുടെ ജീവിതത്തിലും നാം ആഗ്രഹിക്കണം. നമുക്കു ചുറ്റിലും യേശുസ്നേഹത്തിന്റെ പ്രഭ വിടരണം. യേശുവിന്റെ കരുണയും, ദയയും, നീതിയും, പ്രാർത്ഥനയും, സ്നേഹവുമെല്ലാം യേശുവിലേക്ക് നിരന്തരം നമ്മെ ആകർഷിക്കണം. അങ്ങനെ ദൈവം നമുക്ക് ഏറ്റവും സമീപസ്ഥനാകണം. ദൈവം നമുക്ക് സമീപസ്ഥനാകുന്നതിന്റെ അടയാളമാണ് ക്രിസതുമസ്. ചുറ്റുമുള്ള ലോകം മുഴുവൻ നാം യേശുവിനെ കണ്ടുമുട്ടുന്ന ഇടങ്ങളാകണം. യേശുസാന്നിധ്യത്തിന്റെ സാന്ദ്രതയും അടുപ്പവും ക്രിസ്തുമസിലൂടെ നമുക്ക് അനുഗ്രഹമാകണം. ഏവർക്കും ക്രിസ്തുമസ് ആശംസകൾ!

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

# പിതൃമൊഴി



## ക്രിസ്മസിന്റെ പ്രത്യാശയിൽ വീണ്ടും ലോകം

ലോകത്തിന് ശാന്തിയും സമാധാനവും പ്രത്യാശയും നൽകുന്ന ക്രിസ്തുമസ് വീണ്ടും സമാഗതമാകുന്നു. കോവിഡ് മഹാമാരിയിൽ നിന്നും മോചിതമാകുവാനും സാധാരണ ജീവിതത്തിലേക്ക് കടന്നുവരാനും മാനവരാശി മുഴുവൻ പ്രത്യാശയോടെ കാത്തിരിക്കുന്ന കാലമാണിത്. പ്രവാചക ഗ്രന്ഥത്തെ ഉദ്ധരിച്ച് സുവിശേഷകൻ യേശുക്രിസ്തുവിന്റെ ജനനത്തെക്കുറിച്ച് പറയുന്നത് ഇപകാരമാണ്. "അന്ധകാരത്തിൽ സ്ഥിതിചെയ്തിരുന്ന ജനങ്ങൾ വലിയ പ്രകാശം കണ്ടു. മരണത്തിന്റെ മേഖലയിലും നിഴലിലും വസിച്ചിരുന്നവർക്കായി ഒരു ദീപ്തി ഉദയം ചെയ്തു" (മത്താ. 4/14). ക്രിസ്തുവും ക്രിസ്തുമസും ലോകത്തിന് നൽകുന്ന സ്വർഗ്ഗീയം അനുഭൂതിയോട് തുലനം ചെയ്യാൻ മറ്റൊന്നുമില്ലല്ലോ!

ഭൂമിയിലേക്കൊഴുകിയ ദൈവസ്നേഹത്തിന്റെ മാനുഷികരൂപമാണ് പുൽകൂട്ടിൽ പിറന്ന ഉണ്ണിയേശു. "എന്തെന്നാൽ, അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുന്നതിനുവേണ്ടി, തന്റെ ഏകജാതനെ നൽകാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു" (യോഹ. 3/16). ദൈവം മനുഷ്യനായി പിറന്നു എന്നുള്ളത് കാതലായ ക്രിസ്തീയ വിശ്വാസസത്യമാണ്. മനുഷ്യർക്ക് സന്തോഷവും സമാധാനവും ആഹ്വാനം ചെയ്തുകൊണ്ടാണ് മാലാഖമാർ രക്ഷകന്റെ തിരുപ്പിറവി ഉദ്ഘോഷിച്ചത്. ഭൗതീക സാഹചര്യങ്ങൾ മാത്രമല്ല മനുഷ്യനെ സന്തോഷിപ്പിക്കുന്നത്. പിന്നെയോ, യേശുക്രിസ്തുവിലൂടെ ലഭ്യമാകുന്ന സമാധാനവും ശാന്തിയും, അതിൽ നിന്ന് ഉദ്ഭവിക്കുന്ന സന്മനസ്സും യഥാർത്ഥ സന്തോഷം പ്രദാനം ചെയ്യുന്നു. സ്നേഹിക്കുകയും കരുതുകയും പരസ്പരം ഉൾക്കൊള്ളുകയും ചെയ്യുമ്പോഴാണ് യഥാർത്ഥ സമാധാനം പ്രകാശിതമാകുന്നത്.

മാനവകുലത്തെ എല്ലാ കാലഘട്ടത്തിലും ഭയം പിൻതുടരുന്നുണ്ട്. പകർച്ചവ്യാധി, പട്ടിണി, പ്രകൃതിക്ഷോഭങ്ങൾ, യുദ്ധം

ഇതെല്ലാമാണ് അതിന് നിദാനം. ഭയത്തിന്റെ നടുവിൽ സ്വർഗ്ഗം നമുക്ക് നൽകുന്ന വാഗ്ദാനമാണ് ഇമ്മാനുവേൽ – "ദൈവം നമ്മോടു കൂടെ". മാനവകുലത്തിന് സമാധാനത്തിനായി ഇതിലും വലിയ വാഗ്ദാനവും സമ്മാനവും നൽകപ്പെട്ടിട്ടില്ല. ഇതിന്റെ ഊഷ്മളമായ ഓർമ്മയാണ് ക്രിസ്തുമസ്. ദൈവം നമ്മെ മറക്കുന്നില്ല. പ്രതിസന്ധികളിലും പ്രതികൂലങ്ങളിലും നാം തനിച്ചല്ല. സർവ്വചരാചരങ്ങളെയും സൃഷ്ടിച്ച് പരിപാലിക്കുന്ന സർവ്വശക്തനായ ദൈവം തമ്പുരാൻ നമ്മെ ചേർത്തുപിടിക്കുന്നു. കോവിഡ്-19 സൃഷ്ടിച്ച പ്രത്യേക പരിതസ്ഥിതിയിലും ഈ സ്നേഹവും കരുതലും നമ്മെ ആവരണം ചെയ്യുന്നു എന്ന സത്യം നമുക്ക് മറക്കാതിരിക്കാം. ഈ സ്നേഹവും കരുതലും ഉൾക്കൊണ്ട് നമുക്കു മുന്നേറാം. ഏവർക്കും ക്രിസ്തുമസിന്റെ അനുഗ്രഹങ്ങളും പുതുവർഷത്തിന്റെ ആശംസകളും.

*നിങ്ങളുടെ പിതാവ്,*

*+Baselios Cleemis*

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസ്



www.malankaralibrary.com



# യേശു
## ദൈവത്തിന്റെ വെളിപ്പെടുത്തപ്പെട്ട മുഖം

**ആർച്ചുബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ്**



ദൈവവും മനുഷ്യനുമായ യേശുക്രിസ്തുവിന്റെ ആളത്വത്തെ ആഴമായി അറിയുവാൻ ദൈവം ഒരുക്കുന്ന അവസരമാണ് ഈ ആഗമന കാലം. വിശ്വാസത്തിന്റെ കണ്ണുകൾക്കു മാത്രമെ യേശുക്രിസ്തുവിന്റെ യഥാർത്ഥ വ്യക്തിത്വം കാണുവാൻ കഴിയൂ. മനുഷ്യന്റെ സ്വാഭാവിക ചിന്തകൾക്കും, ബൗദ്ധിക അന്വേഷണങ്ങൾക്കും ഒരു കാര്യം മനസിലാക്കുവാൻ കഴിയാത്തപ്പോഴാണ് ഉൾക്കണ്ണുകൾ തുറന്നുകാണേണ്ടത്. വിശ്വാസം ഉൾക്കണ്ണാണ്. മനുഷ്യജീവിതത്തിന്റെ വിവിധ ഘട്ടങ്ങളും അവസ്ഥകളും മനസിലാക്കുവാൻ സ്വാഭാവികബുദ്ധി പരാജയപ്പെടുന്നിടത്തല്ലേ വിശ്വാസത്തിന്റെ കണ്ണുകൾതുറക്കേണ്ടത്. യുക്തിയുടെ തുടക്കം മുതൽ അത് സംഭവിക്കണം. ഓരോ ശാസ്ത്രത്തിനും അതതിന്റേതായ നിയതമായ മാർഗ്ഗരേഖകൾ ഉണ്ട്. അതിലൂടെ സഞ്ചരിക്കുമ്പോൾ മാത്രമെ അവ മനസിലാകുകയുള്ളൂ. അതിസൂക്ഷ്മമായ അണുക്കളെ കാണാൻ അതിനു ശേഷിയുള്ള ഉപകരണങ്ങൾ വേണം, നഗ്നമായ കണ്ണുകൾ കൊണ്ട് സാദ്ധ്യമല്ല. സ്വാഭാവിക കാഴ്ചകൾപോലും ചിലപ്പോൾ അബദ്ധത്തിലേക്കു നയിക്കാം. സുപ്രസിദ്ധമായ സാദൃശ്യം- ഇരുണ്ട വെളിച്ചത്തിൽകണ്ട വാഴത്തട പാമ്പാണ് എന്ന് തെറ്റിദ്ധരിച്ച് അലറിക്കരയുന്ന മനുഷ്യന്റെ പ്രതികരണം. വെളിച്ചം എല്ലാവർക്കും ആവശ്യമാണ്. അതു കണ്ണുകൾക്കുമാത്രമല്ല, ബുദ്ധിക്കും മനോഭാവങ്ങൾക്കും, ആത്മീകതയ്ക്കും, ശാസ്ത്രത്തിനും, ഭൗതീകകാര്യങ്ങൾക്കും എല്ലാം. മനുഷ്യന്റെ ഭൗതീക മേഖലപോലെതന്നെ വിശാലവും പ്രാധാന്യമേറിയതുമാണ് അവന്റെ ആത്മീകമേഖല. ജീവിതത്തിൽ ആത്മീകതലം ഏറെ പ്രധാനപ്പെട്ടതുതന്നെ. ആത്മീക- ഭൗതീക ഭാവങ്ങൾ സമഗ്രമായി മനസിലാക്കുവാനും ഒരുപോലെ കൊണ്ടുപോകുവാനും കഴിയണം. ഇവ യഥാർത്ഥത്തിൽ രണ്ടല്ല - ഒന്നിന്റെ വ്യത്യസ്ഥ അർത്ഥതലമാണ്. പണം ഒരുവന് പ്രശസ്തിക്കും സുഖലോലുപതയ്ക്കും ഉപാധിയാണെങ്കിൽ മറ്റൊരുവൻ അത് സമൂഹസൃഷ്ടിക്കുള്ള ഏറ്റം നല്ല ശേഷിയായി കാണുന്നു.


www.malankaralibrary.com

ഉദാഹരണത്തിന്: ഈയടുത്തസമയത്ത് ഇന്ത്യയിലെ ഏറ്റം പ്രശസ്തമായ ടാറ്റാ സൺസിന്റെ സാരഥ്യത്തിൽ നിന്നു പടിയിറങ്ങിയ രത്തൻ ടാറ്റായുടെ ജീവിതവും നിലപാടുകളും മനസിലാക്കുവാൻ ഇടയായി. അമേരിക്കയിൽ നിന്നും ആർക്കിടെക്ച്ചറിൽ ബിരുദവുമായി എത്തിയ അദ്ദേഹം സാധാരണക്കാരനായ ഒരു തൊഴിലാളിയെപ്പോലെ സ്വന്തം കമ്പനിയിൽ ജോലിചെയ്തു. പിന്നീട് R.J.D. ടാറ്റ വിരമിച്ചപ്പോൾ അദ്ദേഹം രത്തനെയാണ് ആസ്ഥാനത്തേക്ക് അവരോധിച്ചത്. പിന്നീടദ്ദേഹത്തിന്റെ നൂതനങ്ങളായ സമീപനങ്ങൾ മനുഷ്യനുമായി ബന്ധപ്പെട്ട സർവ്വമേഖലകളും ആ കുടക്കീഴിൽ കൊണ്ടുവരാൻ സഹായിച്ചു. 21 വർഷം ഈ പ്രസ്ഥാനങ്ങളുടെ അമരത്ത് പ്രവർത്തിച്ച് 1991 ൽ സ്ഥാനമേല്ക്കുമ്പോൾ 10,000 കോടി ആസ്തിയിൽ നിന്ന് 475721 കോടിയായി വർദ്ധിപ്പിച്ചു. അന്താരാഷ്ട്ര ബ്രാന്റുകളായ ടെട്‌ലി, ജാഗ്വാർ, ലാൻഡ്രോവർ, കോറസ്റ്റീൽ എന്നിവ ഏറ്റെടുത്തു. എത്രലക്ഷം ആളുകൾക്കു ജോലി, ഇന്ത്യയുടെ സമ്പത്ത് വ്യവസ്ഥയുടെ മുന്നേറ്റം. സാധാരണക്കാരന്റെ ജീവിതത്തെ സ്വാധീനിക്കുന്നു. കുഞ്ഞുങ്ങൾക്കുള്ള പോഷകാഹാരം തുടങ്ങി, ആഡംബര കാറുകൾ വരെ ചേർത്തുവച്ചപ്പോൾ പണത്തിന് "സമൂഹസൃഷ്ടിയുടെ ഇന്ധനം" എന്ന പേര് ലഭിച്ചു. ഞാൻ പറയാനാഗ്രഹിച്ചത് ഏതുവസ്തുവിന്റെ മൂല്യവും മൂല്യച്യുതിയും നിശ്ചയിക്കുന്നത് അത് കൈകാര്യം ചെയ്യുന്ന മനസാണ്. അതുകൊണ്ട് വ്യക്തിയുടെ വളരെ പ്രധാനപ്പെട്ട ഘടകമാണ് മനസ്, ആത്മീകഭാവം, സ്വഭാവവിശുദ്ധി തുടങ്ങിയവ.

അഞ്ച് രൂപയുമായി ലോറേറ്റോ കോൺവന്റ് വിട്ട മദർ തെരേസായ്ക്ക് തന്റേതായിട്ടുണ്ടായിരുന്നത് കുരിശിൽ എനിക്കു ദാഹിക്കുന്നു എന്നു പറഞ്ഞ ആത്മനാഥനായിരുന്നു. 173 രാജ്യങ്ങളിൽ പാവപ്പെട്ടവരുടെ ശുശ്രൂഷയ്ക്ക് ഭരണകർത്താക്കൾ തന്നെ അമ്മയെ വിളിച്ചുവരുത്തി. കാര്യങ്ങൾ സമഗ്രതയിൽ മനസിലാക്കുമ്പോൾ മാത്രമെ അർത്ഥം ഉണ്ടാവൂ. ഭാഗീകമായോ, സ്വകാര്യമായോ, സ്വാർത്ഥപരമായോ യാഥാർത്ഥ്യങ്ങളെ സമീപിക്കാതിരിക്കാൻ ശ്രദ്ധിക്കേണ്ടതാണ്.

ക്രൈസ്തവ ജീവിതത്തിന്റെ ആണിക്കല്ല് ദൈവീകവെളിപാടാണ്. ദൈവം തന്റെ സ്നേഹം നിമിത്തം പ്രപഞ്ചത്തെയും അതിലുള്ള സമസ്തവും, വ്യക്തിപരമായി സൃഷ്ടിച്ചു; സ്നേഹം പങ്കുവയ്ക്കുന്നതിന് മനുഷ്യനെയും. മനുഷ്യനോ പ്രപഞ്ചമോ ഇല്ലാത്ത ഒരവസ്ഥ ചിന്തിച്ചുനോക്കുക. എത്ര അർത്ഥശൂന്യമാണ്. ദൈവം സൃഷ്ടിച്ച ഈ മഹാ പ്രപഞ്ചത്തിന്റെ ഉൾക്കാമ്പ് അറിയുവാനും വികസിപ്പിക്കുവാനും അവ മനുഷ്യ- പ്രപഞ്ചസഹായിയായി തീരുവാനും കഴിയുന്നതരത്തിൽ ഇന്ന് വളർന്നിരിക്കുന്നു. ദൈവത്തെ അറിയുവാനും ദൈവീക ബന്ധത്തിലേക്ക് എത്തുന്നതിനും മനുഷ്യനു ദൈവം സാദ്ധ്യത കൊടുത്തു. ഏറ്റം നല്ലതും, പ്രയോജനപ്രദവും ആഹ്ളാദകരവുമായതിനെ മനുഷ്യനു സ്വയമേവ സ്വീകരിക്കുവാനുള്ള ഒരു പ്രവണത. എന്നാൽ എപ്പോഴും അങ്ങനെ സ്വീകരിക്കണമെന്നില്ല. തന്നെ പോലീസ് പിടിക്കുമെന്നും തന്റെ സ്വാതന്ത്ര്യം ഹനിച്ച് കൽതുറങ്കിലാക്കുമെന്നും അറിയാമെങ്കിലും മനുഷ്യൻ തെറ്റു ചെയ്യുന്നു. എന്നാൽ ബഹുഭൂരിപക്ഷംപേരും നന്മയെ സ്നേഹിക്കുകയും തിന്മയെ ഉപേക്ഷിക്കുകയും ചെയ്യുന്നു. ആദ്യമനുഷ്യന്റെ വാസം ദൈവത്തോടൊപ്പവും പൂർണ്ണമായ ദൈവാനുഗ്രഹത്തിലും ആയിരുന്നിട്ടും അവൻ ദൈവസാമിപ്യം ഉപേക്ഷിച്ച് തെറ്റു ചെയ്ത് നിഷ്കാസിതനായി. ദൈവീക സാമിപ്യത്തെക്കാൾ താത്കാലികമായിട്ടെങ്കിലും മനുഷ്യൻ തിന്മ ഇഷ്ടപ്പെട്ടു. തിന്മയുടെ സുഖലോലുപതയിൽ മുഴുകി. എന്നാൽ തന്റെ ഛായയിലും സാദൃശ്യത്തിവും സൃഷ്ടിക്കപ്പെട്ട ആദാമിനെ ദൈവം രക്ഷിക്കുന്നു. അവനുവേണ്ടി മനുഷ്യനായി പിറക്കുന്നു. അവനെ രക്ഷിക്കുന്നു. തന്റെ ഒപ്പം അവനു പറുദീസാ സന്തോഷം നൽകുന്നു. ദൈവമില്ലെങ്കിൽ മനുഷ്യസന്തോഷമില്ല. ദൈവം നമ്മോടുകൂടെ ഉണ്ടാകുക എന്നതാണ് സന്തോഷത്തിന്റെ കാരണം. നമ്മോടുകൂടി ആയിരിക്കുന്ന ദൈവത്തെക്കുറിച്ചാണ് നാം ഇപ്പോൾ ധ്യാനിക്കുന്നത്.

മനുഷ്യൻ നന്മയിലേക്കും ദൈവീകതയിലേക്കും ആഭിമുഖ്യമുള്ളവനാണ്. കാരണം അവനു ആത്യന്തിക നന്മയെ തിരസ്കരിക്കാനോ നിരാകരിക്കാനോ കഴിയില്ല. ഒരു പക്ഷെ സാധാരണക്കാർ ചെയ്യുന്നതുപോലെ എല്ലാവരും ദൈവത്തിലേക്കു തിരിയണമെന്നില്ല - എന്നാൽ അവരും നിലനില്ക്കുന്ന ഒരു കാര്യത്തെയാണ് മുറുകെപിടിക്കുന്നത്, അവരുടെ ബുദ്ധിക്ക് അത് സ്വീകാര്യമാണ്. സാധാരണക്കാർ സ്വീകരിക്കുന്നതിനെ നിക്ഷേധിക്കുന്നവർ നിഷേധിക്കുന്നവയ്ക്ക് സാർവ്വത്രീക ഭാവവും സനാതനത്വവും സമ്മതിക്കുന്നു. ഇതു മനുഷ്യബുദ്ധിയുടെ പ്രത്യേകതയാണ്. അവനു സ്വയമെ അവനെ തള്ളിപ്പറയാൻ കഴിയില്ല എന്നത്. ഉദാഹരണത്തിന് ദൈവാസ്ഥിത്വത്തെ നിരാകരിക്കുന്ന ഒരുവൻ ആ നിരാകരിക്കുന്ന കാര്യത്തിൽ വിശ്വസിക്കുന്നുണ്ട്. അല്ലെങ്കിൽ അവനങ്ങനെ സമർത്ഥിക്കുവാൻ കഴിയില്ല. പൊതുവെ മനുഷ്യൻ ദൈവവിശ്വാസിയാണ്. അവനു ദൈവത്തിൽ വിശ്വസിക്കാതിരിക്കുവാനാണ് കൂടുതൽ ബുദ്ധിമുട്ടേണ്ടത്- കാരണം എല്ലാം ദൈവാസ്ഥിത്വത്തിലേക്കു വിരൽ ചൂണ്ടുന്നു. മനുഷ്യൻ ദൈവത്തിലേക്കു സ്വയമെ ആകർഷിക്കപ്പെട്ടിരിക്കുന്നതുകൊണ്ടും അടിസ്ഥാനപരമായ സമസ്യകൾക്കു ദൈവത്തെ കൂടാതെ ഉത്തരങ്ങൾ ഇല്ല എന്ന തിരിച്ചറിവിലും അവന്റെ കഴിവിനപ്പുറമായ പലതും സംഭവിക്കുമ്പോൾ അർത്ഥം തേടുന്നിടമായും ദൈവം ആകുമ്പോൾ ദൈവാന്വേഷണം മനുഷ്യസൃഷ്ടി മുതൽ ഉള്ളതാണ് എന്ന് സമ്മതിക്കേണ്ടിവരും. തന്റെ വിശ്വാസംകൊണ്ട് ആരെയൊക്കെ വിശ്വസിപ്പിക്കാം എന്നതല്ല - തന്റെ ജീവിതം അർത്ഥപൂരിതമാക്കുന്ന അനുഭവം അവനെ ധന്യനും സംതൃപ്തനും ആക്കുന്നു. അതിന്ദൈവം അത്യന്താപേക്ഷിതമാണ്. ഇങ്ങനെ ദൈവാന്വേഷണത്തിൽ വാൽമീകമായ ഉദാഹരണങ്ങൾ ഉള്ള ഒരു


www.malankaralibrary.com



സംസ്കൃതിയാണ് ഭാരതത്തിനുള്ളത്. എത്രയോ മഹത്വവും ശ്രേഷ്ഠവുമാണ് അത്. പുല്ലിലും പൂവിലും, തൂണിലും തുരുമ്പിലും മറഞ്ഞിരിക്കുന്ന ദൈവത്തെപ്പറ്റി ഈ നാടിന്റെ മാമുനിമാർ നമ്മെ പഠിപ്പിച്ചു: "ഈശാവാസ്യം ഇദം സർവ്വം" എന്നത് ഉപനിഷത്തിന്റെ ആദ്യപല്ലവിയാണ്. ദൈവം നിറഞ്ഞുനിൽക്കുന്ന പ്രപഞ്ചം– സർവ്വതും അവനാണ് എന്ന ഉദാത്തഭാവം.

ക്രൈസ്തവ വിശ്വാസത്തിൽ ദൈവം മനുഷ്യനെ തേടുന്ന സത്യമാണുള്ളത്. താൻ സൃഷ്ടിച്ച മനുഷ്യനുമായുള്ള ബന്ധം എന്നും പുലർത്തുന്ന ദൈവം. മനുഷ്യനെ തന്നിലേക്കു ആകർഷിച്ചുകൊണ്ടിരിക്കുന്ന ദൈവം. ബൈബിളിൽ കാണുന്നത് മനുഷ്യൻ പാപം ചെയ്ത് ദൈവസാന്നിദ്ധ്യം ഉപേക്ഷിച്ചുപോയി എങ്കിലും അവനെതേടിപ്പോകുന്ന ദൈവത്തെയാണ്. മനുഷ്യനിലെ അപാരമായ നന്മകളിൽ വിശ്വാസം ഉള്ള ദൈവം. തന്റെ വരുതിക്കു നിർത്തുകയല്ല – ഒരർത്ഥത്തിൽ തന്നോളം വളരുവാൻ മനുഷ്യന് സ്വാതന്ത്ര്യം നൽകുന്ന ദൈവം. മനുഷ്യനെ വിശ്വസിക്കുന്ന ദൈവം. ഇതു മനുഷ്യൻ ചിന്തിച്ചെടുത്ത ഒരു ദൈവചിത്രമല്ല – ദൈവം തന്നത്താൻ ആരാണെന്ന് ചരിത്രത്തിൽ തെളിവായി കാണിച്ചു തന്നിരിക്കുന്നു. മനുഷ്യനുള്ള ദൈവചിത്രം പലപ്പോഴും ഒരു സൂപ്പർമാന്റെ ചിത്രമാണ്. അതിമാനുഷീക കഴിവുള്ള, എല്ലാം ചൊൽപ്പടിയിൽ നിർത്തുന്ന, എല്ലാവരേയും അടിമകളാക്കുന്ന, ആജ്ഞാനുവർത്തിയാക്കുന്ന, അത്ഭുത സിദ്ധികൊണ്ട് എല്ലാം നിയന്ത്രിക്കുന്ന, എതിരാളികളെ നിഷ്കരുണം ഇല്ലാതാക്കുന്ന, എന്നുവേണ്ട എന്തെല്ലാം മാനുഷിക വിശേഷണങ്ങളുണ്ടോ അവയുടെയെല്ലാം superlative form. ചരിത്രത്തിൽ മനുഷ്യനുമായി ബന്ധപ്പെടുന്ന ദൈവം വ്യത്യസ്ഥനാണ്. ദൈവം ആരെന്ന് ദൈവമാണ് പറയേണ്ടത്. മനുഷ്യൻ വിശ്വാസത്തോടെ പിൻചെന്നാൽ ഈ ദൈവത്തെ കണ്ടുമുട്ടുവാൻ – അനുഭവിക്കുവാൻ കഴിയും. ക്രിസ്തുമസ് അതാണ്. സങ്കൽപ്പങ്ങളോ മനുഷ്യബുദ്ധിയുടെ കണ്ടെത്തലുകളോ അല്ല– പച്ചയായ മനുഷ്യന്റെ കണ്ണുകൾക്കു മുമ്പിൽ അവതരിക്കുന്ന ദൈവീക കാരുണ്യം. മനുഷ്യന്റെ സർവ്വ ധാരണകളെയും ഉല്ലംഘിക്കുന്ന ദൈവത്തിന്റെ സവിശേഷത.

വി. ലൂക്കായുടെ സുവിശേഷത്തിൽ മനോഹരമായ വിവർണ്ണനമാണ് നാം കാണുക. അവിടെ രണ്ട് രാജാക്കന്മാരെയാണ് നമുക്കു കാണാൻ കഴിയുക– റോമാചക്രവർത്തി സീസറിന്റെ അംഗീകാരമുള്ള ഹേറോദേസ്– ജനങ്ങളെ അടക്കി ഭരിക്കുന്നവൻ; ധാരാളം പടയാളികൾ ഉള്ളവൻ; രാജകൊട്ടരത്തിൽ സുരക്ഷിതത്വത്തിൽ കഴിയുന്ന വ്യക്തി; തിന്നുകുടിച്ച് ഉന്മത്തനാകുവാൻ കഴിയുന്നവൻ; എല്ലാവരും തനിക്കു വേണ്ടി നിലകൊള്ളുന്നു– താൻ കേന്ദ്രീകൃതമായി സർവ്വതും. ഇതിൽ നിന്നും വ്യത്യസ്ഥമായ മറ്റൊരു രാജാവിനെ നമുക്കുകാണാൻ കഴിയുന്നു.

1) അവൻ പിറന്നു വീണത് കാലികളുടെ കൂട്ടിൽ
2) അവന്റെ സുരക്ഷിതത്വത്തിനാരും കാവലായിട്ടില്ല.
3) മാലാഖമാരുടെ വ്യൂഹമാണ് അവനുള്ളത്.
4) അവന് കീറ്റുശീലകളാണ് ശരീരം മറയ്ക്കാനുള്ളത്.
5) അവൻ പുൽത്തൊട്ടിയിൽ കിടക്കുകയാണ്. അതായത് അവൻ ഭക്ഷണമാണെന്ന് തെളിയിക്കുന്നു.അന്ത്യഅത്താഴസമയത്ത് ഇതാണല്ലോ സംഭവിച്ചത്.

ചരിത്രത്തിലെ ദൈവത്തിന്റെ സ്വഭാവമാണിത്. ഇത് കരുണയുടേതാണ്; സ്നേഹത്തിന്റേതാണ്; ആരെയും തോല്പ്പിക്കുന്നതിന്റെയോ കീഴ്പ്പെടുത്തുന്നതിന്റേയോ അല്ല– സ്വയം തോൽക്കുന്ന ദൈവം;

മനുഷ്യനെ തന്നോടൊപ്പം വളർത്തുന്ന ദൈവം. വി. ഐറനേയസ് പറയുന്നതുപോലെ God's glory is man being fully alive.

ദൈവം നമ്മുടെ ഭാഗവും ഭാഗധേയവുമാണ്. ഈ ദൈവീകതയിലേക്ക് ആഴപ്പെടുവാൻ മനുഷ്യനു അവകാശമുണ്ടാകുന്നു എന്നതാണ് പരമാപ്രധാന മായ കാര്യം. ദൈവം മനുഷ്യനായത് നമ്മെ ദൈവ മക്കൾ ആക്കുന്നതിനായിരുന്നു. ഇതിന് പൗരസ്ത്യ സഭകളുടെ ദർശനത്തിൽ Deification എന്നാണ് പറ യുക. "God became man so that man may become God" St. Athanasius: വി. ഐറനേയസ്. "God become what we are in order to make us what He is himself". ആദ ത്തിന്റെ പാപം ദൈവത്തെപ്പോലെ ആകാൻ ശ്രമി ച്ചതിലായിരുന്നല്ലോ. സാത്താൻ കുടില തന്ത്രങ്ങൾ മെനഞ്ഞ് അവനെ ദൈവത്തിൽ നിന്നും അകറ്റിയ പ്പോൾ അവന്റെ ആ ആഗ്രഹവും ദൈവം സാധിച്ചു കൊടുത്തു. ഇത് സാദ്ധ്യമായത് ദൈവം മനുഷ്യ നായതുകൊണ്ടാണ്. അതാണ് യേശു ക്രിസ്തുവിന്റെ മനുഷ്യാവതാരം. ഈ വലിയ ദൈവ പ്രത്യക്ഷം നാം മനസിലാക്കുമ്പോൾ ദൈവത്തിനു മനുഷ്യരോടുള്ള സ്നേഹമാണ് കാണുവാൻ കഴി യുക. നാം അനുദിന ജീവിതത്തിൽ കൂദാശകളി ലൂടെയും പ്രാർത്ഥനയിലൂടെയും വിശുദ്ധ വചന വായനയിലൂടെയും ദൈവത്തിലേക്ക് ഒന്നാകണം.

നമ്മുടെ സാമാന്യ ബുദ്ധിക്കു മനസിലാക്കു വാൻ ബുദ്ധിമുട്ടുള്ള ഒന്നാണ് ദൈവത്തിന്റെ തന തായ ഈ സവിശേഷത. ദുഷ്ടരുടെമേലും ശിഷ്ഠരുടെ മേലും ഒരുപോലെ സൂര്യനെ ഉദിപ്പി ക്കുന്നവനും മഴപെയ്യിക്കുന്നവനും. തെറ്റിപോയ വനെ തോളിലേറ്റി തിരികെ കൊണ്ടു വരുന്ന ദീർഘ ക്ഷമയുടെ പ്രതീകം, നോഹയുടെ പെട്ടകം പോലെ എല്ലാത്തിനും ഇടം കൊടുക്കുന്ന ഇടയനായ ദൈവം. ഇത് അനുഭവിച്ചറിയേണ്ട ദൈവീകതയാണ്, അല്ലാതെ ജീവിതവുമായി ബന്ധമില്ലാത്ത മനുഷ്യ ബുദ്ധിയുടെ യുക്തിയിൽ കണ്ടെത്തുന്ന ദൈവമല്ല. വെളിപാടിന്റെ ദൈവം കൂട്ടായ്മയുടെ ദൈവമാണ്. ദൈവം ഒരു കുടുംബമാണ്. ബന്ധങ്ങളുടെ അനുഭ വമാണ് ദൈവത്തിൽ ഉള്ളത്. അതുകൊണ്ടാണ് ക്രൈസ്തവർ ഇത്രയും ഉപവിയും കാരുണ്യപ്രവൃ ത്തിയും ചെയ്യാൻ മുന്നിട്ടിറങ്ങുന്നത്. സ്വയം ചെറു താവുന്ന, ഇല്ലാതാകുന്ന, സ്വയം ഭക്ഷണമാകുന്ന ദൈവം. വി. അമ്മത്രേസ്യായുടെ പ്രധാനമായ ഒരു ആപ്തവാക്യം ഓർക്കുന്നു– "Let God be God" ദൈവത്തെ Domesticate ചെയ്യരുത്. അതായത് നമ്മുടെ രീതികൾക്കും ജല്പനങ്ങൾക്കും ചേരുന്ന രീതിയിൽ മെരുക്കാൻ ശ്രമിക്കരുത്. നാം ഇന്നു കാ ണുന്ന ദൈവത്തിന്റെ പേരിലുള്ള ആക്രമണങ്ങളും, ഭീകരപ്രവർത്തനങ്ങളും ചേരിതിരിവുകളും പരലോ കത്ത് ലഭിക്കുമെന്നു പറയുന്ന ഭൗതീകമായ സുഖ വാഗ്ദാനങ്ങളും ഇപ്രകാരം ദൈവത്തെ മാനുഷീക ബുദ്ധിയിലും രാഷ്ട്രീയ മുതലെടുപ്പു കൾക്കുവേണ്ടിയും ദുരുപയോഗിച്ചതുകൊണ്ടും പണവും മറ്റു സ്വാധീനങ്ങളും വഴി ഇവ നേടി എടു ക്കാൻ ശ്രമിച്ചതുകൊണ്ടുമാണ്. ദൈവത്തിന്റെ സവി



ശേഷത അവൻ സ്നേഹമാണെന്നതാണ്. ആ സ്നേഹം ദൈവം പിതാവും പുത്രനും പരിശുദ്ധാ ത്മാവുമായ ദൈവമാണെന്നുള്ള വെളിപാടാണ്. ദൈവത്തിനെങ്ങനെ പിതാവാകാൻ കഴിയും, ദൈവ ത്തിനെങ്ങനെ മനുഷ്യനാകാൻ കഴിയും, ദൈവ ത്തിനു എങ്ങനെ മാതാവിന്റെ ഉദരത്തിൽ ഉരുവാ കാൻ കഴിയും തുടങ്ങിയ ചോദ്യങ്ങൾ മേലുദ്ധരിച്ച യുക്തി മാത്രമായ സമീപനങ്ങളിൽ നിന്നും വരു ന്നവയാണ്. ഇവയ്ക്കു യാഥാർത്ഥ്യവുമായി ഒരു ബന്ധവും ഇല്ല. ക്രൈസ്തവരായവർ യേശുക്രി സ്തുവിനെ ആഴത്തിൽ അറിയണം. അവനുമായി വ്യക്തിപരമായ ബന്ധം നേടണം. പരി. ത്രീത്വ ത്തിൽ അങ്ങനെ വസിക്കുവാൻ കഴിയും. നമുക്ക് യേശുനാഥൻ മാതൃകയാണ്. എന്നാൽ അതിൽ നിന്നും എത്രയോ വിലയേറിയതാണ് അവനിലൂടെ പരി. ത്രീത്വത്തിലേക്കും ആ കൂട്ടയ്മയിലേക്കും പ്രവേശിക്കുവാനും ജീവിക്കുവാനും കഴിയുക.

പരി. ഫ്രാൻസിസ് മാർപാപ്പയുടെ "നാം എല്ലാം സഹോദരങ്ങൾ" – Fratelli tutti എന്ന ചാക്രിക ലേഖനം ഈ ദൈവീക ആവിഷ്കാര ത്തിന്റെ ബാഹ്യമായ രൂപമാണ്. നമുക്കു മറ്റുള്ളവ രിൽ യേശുവിനെയും യേശുവിൽ മറ്റുള്ളവരെയും കാണാൻ കഴിയുന്നു. ഇത് വിപ്ലവാത്മകമായ ദർശ നമാണ്. വി. മദർ തെരേസാ പറയും ഞാൻ വിശുദ്ധ കുർബാനയിൽ പാവപ്പെട്ടവരേയും പാവപ്പെട്ടവരിൽ യേശുവിനെയും കാണുന്നു. അതെ യേശു അതുപോലെ നമുക്കു ദൈവത്തെയും ദൈവത്തിൽ നമ്മെയും സംയോജിപ്പിക്കുന്നു. മനുഷ്യാവതാര ത്തിന്റെ ഏറ്റം നല്ലഫലമാണിത്. അതുകൊണ്ട് പാപത്തിൽ നിന്നുള്ള ഒരു രക്ഷമാത്രമല്ല – മറിച്ച് ദൈവീകതയിലുള്ള ഒരു അനുഭവമാണ് മനുഷ്യാ വതാരം. നമ്മുടെ പൂർണ്ണതയും മഹത്വീകരണവും സംഭവിക്കുന്നത് ഈ വലിയ തിരുനാളിലാണ്. പിതാവിന്റെ ഈ സ്നേഹത്തിൽ യേശുക്രിസ്തു നമ്മെ ലയിപ്പിച്ച് പരി. ആത്മാവു നമ്മെ ഉജ്ജ്വലിപ്പി ക്കുന്ന വലിയ സംഗമം. ഉലയിലെ തീയിൽ പ്രോജ്ജ്വലിക്കുന്ന ഇരുമ്പുകക്ഷണം പോലെ– തീയും ഇരുമ്പും വേർതിരിക്കാമെങ്കിലും സ്വഭാവ ത്തിൽ ഒന്നായിതീരുന്നു. എത്രമഹത്തരം.



# യേശു ദൈവപുത്രനോ പ്രവാചകനോ?



റവ. ഫാ. ഫിലിപ്പ് ചെമ്പകശ്ശേരി

ദൈവപുത്രനാണെങ്കിൽ പ്രവാചകനാകാൻ പറ്റില്ല എന്നോ പ്രവാചകനാണങ്കിൽ ദൈവപുത്രനാകാൻ പറ്റില്ലെന്നോ ഉള്ള മുൻവിധിയാണ് ചോദ്യത്തിന്റെ പിന്നിലെങ്കിൽ തെറ്റി. അതുകൊണ്ട് എല്ലാ പ്രവാചകന്മാരും ദൈവപുത്രന്മാരാണെന്ന് തെറ്റിദ്ധരിക്കാനും പാടില്ല. പിന്നെ ദൈവപുത്രനെപ്പറ്റിയാണെങ്കിൽ പലദൈവപുത്രന്മാരില്ലാത്തതിനാൽ, ഉണ്ടാകാൻ സാധിക്കാത്തതിനാൽ വളരെ സുനിശ്ചിതമായി പറയാം: ദൈവപുത്രൻ പ്രവാചകൻ തന്നെയാണെന്ന്. എന്നാൽ ഈ ചോദ്യത്തിന് മറ്റൊരു സന്ദർഭമുണ്ട്. അത് യേശുവിനെ സംബന്ധിച്ച് ഈയിടെ പ്രചരിക്കുന്ന ചില വാദമുഖങ്ങളാണ്. യേശുവിനെ ഒരു പ്രവാചകനായി സ്വീകരിക്കാം എന്നാൽ ദൈവപുത്രനായി സ്വീകരിക്കാനാകില്ല എന്ന് വാദിക്കുന്ന ചില അഭിപ്രായങ്ങൾ. ഇതിന്റെ പിന്നിലെ ഉദ്ദേശ്യ ലക്ഷ്യങ്ങൾ എന്താണെന്ന് വ്യക്തമല്ല. അവ എന്തായാലും ബൈബിളിന്റെ വെളിച്ചത്തിൽ യേശു ആരാണെന്ന് പരിശോധിക്കാനാണ് ഇവിടെ ശ്രമിക്കുന്നത്.

യേശുവിനെ പറ്റി അറിയാനുള്ള ഏറ്റവും പ്രധാന സ്രോതസ്സുകൾ സുവിശേഷങ്ങൾ തന്നെയാണല്ലോ. ഇവ യേശുവിന്റെ വാക്കുകളും പ്രവൃത്തികളും എഴുതിച്ചേർത്ത് രൂപപ്പെടുത്തിയിരിക്കുന്ന സുവിശേഷങ്ങളിലൂടെ യേശു ആരെന്ന് സ്ഥാപിക്കുകയാണ് ചെയ്യുന്നത് എന്ന് ആദ്യം നോക്കാം. സമയക്രമത്തിൽ ആദ്യം എഴുതപ്പെട്ടത് എന്നതിന് പണ്ഡിതർക്കിടയിൽ അഭിപ്രായ വ്യത്യാസം ഇല്ലാത്ത കാര്യമാണ് മാർക്കോസ് എഴുതിയസസുവിശേഷമാണ് ആദ്യം രചിക്കപ്പെട്ടത് എന്നത്. എ.ഡി. എഴുപതിന് മുമ്പ് ഇതെഴുതപ്പെട്ടുവെന്ന് വ്യക്ത

മാണ്. എന്താണ് ഈ സുവിശേഷ രചനയിൽ മാർക്കോസിന്റെ ലക്ഷ്യം? സുവിശേഷത്തിന്റെ ആദ്യ അധ്യായത്തിൽ തന്നെ (1.1) മാർക്കോസ് തന്റെ ഗ്രന്ഥം എന്താണെന്ന് വ്യക്തമായി പറയുന്നു.

ദൈവപുത്രനായ യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ ആരംഭം.

അർഥം വ്യക്തമാണ് യേശുക്രിസ്തുവിനെ ദൈവപുത്രനെന്ന് അവതരിപ്പിക്കുകയാണ്, യേശു ദൈവപുത്രനെന്ന് സ്ഥാപിക്കുകയാണ് തന്റെ സുവിശേഷത്തിന്റെ ലക്ഷ്യമെന്നാണ് മാർക്കോസ് ഇവിടെ പറയുന്നത്. അതുകൊണ്ട് യേശു പ്രവാചകനല്ലെന്ന് അർഥമില്ല. 8.27-28 ൽ യേശു ശിഷ്യരോട് ചോദിക്കുന്നു, ഞാൻ ആരെന്നാണ് ആളുകൾ പറയുന്നത്? ആളുകളുടെ അഭിപ്രായം പലതാണ്. സ്നാപകയോഹന്നാൻ, ഏലിയാ, പ്രവാചകന്മാരിൽ ഒരുവൻ എന്നൊക്കെയുള്ള അഭിപ്രായങ്ങൾ അവർ യേശുവിന്റെ മുന്നിൽ അവതരിപ്പിച്ചു. എന്നാൽ ഈ മറുപടികൾ യേശുവിനെ തൃപ്തിപ്പെടുത്തിയില്ല എന്ന് വ്യക്തം. അതുകൊണ്ടാണല്ലോ തന്റെ ശിഷ്യന്മാരുടെ അഭിപ്രായം ആരായാൻ യേശു തയ്യാറാകുന്നത്. യേശു ചോദിക്കുന്നു, എന്നാൽ ഞാൻ ആരെന്നാണ് നിങ്ങൾ പറയുന്നത്? പത്രോസിന്റെ മറുപടി ഇങ്ങനെയായിരുന്നു. നീ ക്രിസ്തുവാണ് (8,29). ഈ മറുപടിക്കുശേഷം മറ്റൊരു ഉത്തരവും യേശു ആവശ്യപ്പെടുന്നില്ല. ഈ ഉത്തരത്തിലും യേശു പൂർണനായി തൃപ്തനാണെന്ന് തോന്നുന്നില്ല. കാരണം ഈ ഉത്തരം നൽകിയ പത്രോസിനെപ്പറ്റി പ്രശംസാരൂപത്തിൽ യേശു ഒന്നും പറയുന്നില്ല എന്നു മാത്രമല്ല, പത്രോസ് പറഞ്ഞ ഈ കാര്യം ആരും അറിയരുതെന്ന് യേശു ആഗ്രഹിക്കുകയും ചെയ്യുന്നു.

ക്രിസ്തുവാണ് യേശു എന്നു പറഞ്ഞാൽ അത് സത്യമല്ലേ. സത്യം തന്നെയെങ്കിലും എന്തോ കൂടി ചേർക്കാനുണ്ട്. എന്താണത്? തന്റെ പീഡാനുഭവത്തിന്റെയും മരണത്തിന്റെയും വെളിച്ചത്തിൽ യേശുവിന്റെ പൂർണത വെളിപ്പെടുത്തുന്നതാണ് ശരിയായ മറുപടി. അത് വെളിപ്പെടുത്തിയത് ശതാധിപനാണ്. ഈ മനുഷ്യൻ സത്യമായും ദൈവപുത്രനായിരുന്നു (15,39). ഇതാണ് ആദ്യം എഴുതപ്പെട്ട സുവിശേഷത്തിന്റെ അന്തിമമായ സാക്ഷ്യം. യേശു ദൈവപുത്രനാണ്.

അവസാനം എഴുതപ്പെട്ട സുവിശേഷം യോഹന്നാന്റെതാണല്ലോ. അത് ദൈവമായ വചനത്തെ (1.1) അവതരിപ്പിച്ചുകൊണ്ട് ആരംഭിച്ച് യേശുവിന്റെ ശിഷ്യനായ തോമസിനെക്കൊണ്ട് ദൈവമമേ എന്ന് സംബോധന ചെയ്യിച്ചുകൊണ്ട് അവസാനിപ്പിക്കുന്നു. എന്റെ കർത്താവും എന്റെ ദൈവവുമേ (20.28). വീണ്ടും തന്റെ രചനാ ലക്ഷ്യം എന്തെന്ന് വ്യക്തമാക്കിക്കൊണ്ട് യോഹന്നാൻ പറയുന്നു. എന്നാൽ ഇവ തന്നെയും എഴുതപ്പെട്ടിരിക്കുന്നത് യേശു ദൈവപുത്രനായ ക്രിസ്തുവാണെന്ന് നിങ്ങൾ വിശ്വസിക്കുകയും അങ്ങനെ വിശ്വസിക്കുക നിമിത്തം നിങ്ങൾക്ക് അവന്റെ നാമത്തിൽ ജീവൻ ഉണ്ടാകാനും വേണ്ടിയാണ് (20.31).ഇവിടെയും രചനയുടെ ലക്ഷ്യമാണ് സുവിശേഷകൻ എടുത്തുപറയുന്നത്. എന്നാൽ യേശു പ്രവാചകനല്ലെന്ന് ഇതിൽ നിന്ന് എത്തിച്ചേരാൻ പാടില്ല. യേശു പ്രവാചകനായിരുന്നു എന്നാണ് യേശുവിന്റെ സമകാലീനരിൽ പലരും മനസ്സിലാക്കിയത്. യേശുവിന്റെ ശിഷ്യന്മാരിൽ പലരും ഉയിർത്തെഴുന്നേറ്റ യേശുവിനെ കാണുന്നതുവരെ അത്തരമൊരു വിശ്വാസമാണ് പുലർത്തിയിരുന്നതെന്ന് എമ്മാവൂസിലേക്കു പോയ ശിഷ്യന്മാരുടെ പ്രതികരണത്തിൽ നിന്ന് മനസ്സിലാക്കാം. യേശുവിനെപ്പറ്റി അവർ പറയുന്നു. അവൻ ദൈവത്തിന്റെയും മനുഷ്യരുടെയും ദൃഷ്ടിയിൽ വാക്കിലും പ്രവൃത്തിയിലും ശക്തനായ പ്രവാചകനായിരുന്നു. ഈ അഭിപ്രായം യേശു ഖണ്ഡിക്കുന്നില്ല. ഈ ശിഷ്യരോടുള്ള സംഭാഷണത്തിൽ യേശു കൂട്ടിച്ചേർക്കുന്നത് തന്റെ മരണം യുക്തിസഹമല്ല എന്ന് അഭിപ്രായത്തെ തിരുത്തിക്കൊണ്ട് അതുമാത്രമാണ് യുക്തിസഹമെന്ന് സ്ഥാപിക്കുകയാണ്. മോശ തുടങ്ങി എല്ലാ പ്രവാചകന്മാരും തന്നെപ്പറ്റി എഴുതിയിരിക്കുന്നത് (ലൂക്കാ 24.27) അവർക്ക് വിശദീകരിച്ചുകൊടുത്തു. എന്താണ് പ്രവാചകന്മാർ എഴുതിയിരിക്കുന്നത്? നമ്മുടെ അതിക്രമങ്ങൾക്കു വേണ്ടി അവൻ മുറിവേൽപ്പിക്കപ്പെട്ടു...മർദനത്തിനും ശിക്ഷാവിധിക്കും അധീനനായി അവൻ എടുക്കപ്പെട്ടു. എന്റെ ജനത്തിന്റെ പാപം നിമിത്തമാണ് അവൻ പീഡനമേറ്റ് ജീവിക്കുന്നവരുടെ ഇടയിൽ നിന്ന് വിച്ഛേദിക്കപ്പെട്ടതെന്ന് അവന്റെ തലമുറയിൽ ആരു കരുതി? (ഏശ 53.1-9).

ആരാണ് പ്രവാചകൻ? ദൈവത്തിന്റെ സന്ദേശവാഹകൻ, ദൈവം അയച്ചവൻ. ദൈവം അയച്ചവനെന്ന നിലയിൽ ദൈവത്തിന്റെ സന്ദേശവാഹകൻ എന്ന നിലയിൽ യേശു പ്രവാചകനാണ്. അയയ്ക്കപ്പെട്ടവൻ എന്നത് യേശുവിന്റെ നാമധേയം പോലെയാണ് യോഹന്നാന്റെ സുവിശേഷത്തിൽ ഉപയോഗിച്ചിരിക്കുന്നത്. യഹൂദരുടെ തെറ്റിദ്ധാരണകളെ തിരുത്തിക്കൊണ്ട് യേശു പറയുന്നു.

ഞാൻ ആരെന്നും എവിടെനിന്ന് വരുന്നുവെന്നും നിങ്ങൾക്കറിയാം. എന്നാൽ ഞാൻ സ്വമേധയാ വന്നവനല്ല. എന്നെ അയച്ചവൻ സത്യവാനാണ്. ഞാൻ അവിടുത്തെ അടുക്കൽ നിന്ന് വരുന്നു. അവിടുന്നാണ് എന്നെ അയച്ചത് (യോഹ 7.28-29).

താൻ അയയ്ക്കപ്പെട്ടവനാണെന്നും അതിനാൽ പ്രവാചകനാണെന്നും യേശു സ്ഥാപിക്കുകയാണ്. എന്നാൽ മറ്റു പ്രവാചകന്മാരിൽ നിന്ന് യേശു വ്യത്യസ്തനാണ്-രണ്ടു തരത്തിൽ: മറ്റു പ്രവാചകന്മാർ ദൈവത്താൽ നിയോഗിക്കപ്പെട്ട മനുഷ്യനാണ്. യേശു ദൈവം അയച്ച ദൈവമാണ്. ദൈവമായിരിക്കുന്ന ഈ അവസ്ഥയിൽ യേശു ദൈവത്തെ വെളിപ്പെടുത്തുന്നതിനാൽ യേശുവിന്റെ വെളിപ്പെടുത്തൽ ആത്മാവിഷ്കാരം (സ്വയം വെളിപ്പെടുത്തൽ) ആയിത്തീരുന്നു. പിതാവുമായി ഗാഢബന്ധം പുലർത്തുന്ന ദൈവം തന്നെയായ ഏകജാതൻ അവിടുത്തെ വെളിപ്പെടുത്തി (യോഹ 1.18). അതിനാൽ യേശു പ്രവാചകനായ ദൈവപുത്രനും ദൈവപുത്രനായ പ്രവാചകനുമാണ്.


www.malankaralibrary.com

കവർ സ്റ്റോറി



# മനുഷ്യനാകുന്ന ദൈവം



റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

ദൈവം മനുഷ്യനായി! അറിയും തോറും അതിശയിപ്പിക്കുന്ന ഈ രഹസ്യത്തെ അതിന്റെ സമഗ്രതയിൽ തുറവിയോടെ ഈ ലേഖനം സമീപിക്കുന്നു. “യേശുക്രിസ്തുവിനുണ്ടായിരുന്ന ഈ മനോഭാവം നിങ്ങളിലും ഉണ്ടാകട്ടെ. ദൈവത്തിന്റെ രൂപത്തിലായിരുന്നുവെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിറുത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല. തന്നെ തന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച്, മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്നു. ആകൃതിയിൽ മനുഷ്യനെപോലെ കാണപ്പെട്ടു. മരണംവരെ അതെ കുരിശുമരണം വരെ തന്നെ തന്നെ താഴ്ത്തി” (ഫിലിപ്പി 2:5-9). അപ്പസ്തോലൻ പൗലോസിന്റെ ഈ സുചിന്തിത പഠനം ഈ വിഷയത്തിനു അടിത്തറപാകുന്നു. “നമ്മൾ ദൈവങ്ങളാകുവാൻ അവിടുന്നു മനുഷ്യനായി” എന്നു വിശുദ്ധ അത്തനേഷ്യസ് സാക്ഷിക്കുമ്പോൾ നാം ഇവിടെ ചർച്ചചെയ്യുന്ന വിഷയത്തെ കുറെക്കൂടി സ്ഥിരീകരിക്കുന്നു. തോമസ് അക്വിനോസും അതോടൊപ്പം നമ്മെ ശാക്തീകരിക്കുന്നു, ഈ ബോധനത്തിലൂടെ; “തന്റെ ദൈവത്വത്തിൽ നമ്മെ ഭാഗഭാക്കുകളാക്കുവാൻ ആഗ്രഹിച്ചുകൊണ്ട്, ദൈവത്തിന്റെ ഏകപുത്രൻ നമ്മുടെ പ്രകൃതി സ്വീകരിച്ചു, മനുഷ്യരെ ദൈവങ്ങളാക്കിത്തീർക്കുവാൻ വേണ്ടി അവിടുന്നു മനുഷ്യനായി”.



www.malankaralibrary.com

**പാപത്തിന്റെ പ്രസരണം**

ദൈവത്തിന്റെ സ്വന്തം ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ പാപം വഴിയായി നഷ്ടപ്പെടുത്തിയത്, സൃഷ്ടാവിനോട് സംസർഗ്ഗം നടത്തുന്നതിനുള്ള അതുല്യ അവകാശവും അവനോട് മുഖാമുഖം സംവേദിക്കുവാനുള്ള അവസരവുമായിരുന്നു. പാപത്തിന്റെ ദംശനം ആദിമാതാപിതാക്കളെ ദൈവിക സംസർഗത്തിൽ നിന്നും, ദൈവം അവരെ ഒന്നിപ്പിച്ച ബന്ധത്തിന്റെ ശ്രേണിയിൽ നിന്നും, അവർക്കായി ഒരുക്കിയ അനുഗ്രഹീത പരിസ്ഥിതിയിൽ നിന്നും അകറ്റി. ആദിമപാപത്തിന്റ കാതലും കാഠിന്യവും ചുരുക്കത്തിൽ പ്രതിപാദിക്കപ്പെടേണ്ടതുണ്ട് ഇവിടെ. അടിസ്ഥാന നിഷ്കളങ്കതയിലും, സ്വസ്ഥതയിലും, സ്വാതന്ത്രത്തിലുമാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത്. അത് പാപത്താൽ നഷ്ടപ്പെടുത്തിയതിനെ രണ്ടാം വത്തിക്കാൻ സുന്നഹദോസ് ഇപ്രകാരം വീക്ഷിച്ചു; "ദൈവത്താൽ നീതിയിൽ സൃഷ്ടിക്കപ്പെട്ടവനെങ്കിലും മനുഷ്യൻ ചരിത്രത്തിന്റെ ആരംഭം മുതൽ തന്നെ തന്റെ സ്വാതന്ത്ര്യം ദുരുപയോഗിച്ച് ദൈവത്തിനെതിരായി തന്നെ തന്നെ സമർപ്പിച്ചുകൊണ്ട്, ദൈവത്തിനുപുറത്തു തന്റെ അന്തിമലക്ഷ്യം പ്രാപിക്കുവാൻ ആഗ്രഹിച്ചു. മനുഷ്യർ ദൈവത്തെ അറിഞ്ഞെങ്കിലും ദൈവമായി അവനെ മഹത്വപ്പെടുത്തിയില്ല. അവരുടെ വിവേകരഹിതമായ ഹൃദയം അന്ധകാരത്തിൽ ആണ്ടുപോകുകയും അവർ സൃഷ്ടാവിനു പകരം സൃഷ്ടികളെ സേവിക്കുകയും ചെയ്തു" (GS 13). ആബേലിന്റെ വധത്തിലും, സോദോം ഗോമോറായുടെ മ്ലേച്ഛതയിലും പുറപ്പാടിനിടയിലുള്ള വിഗ്രഹാരാധനയിലും, പ്രവാചകന്മാർ അപലപിച്ച് തള്ളിക്കളഞ്ഞ സകല തിന്മകളിലും പാപത്തിന്റെ ഈ പ്രസരണം നാം കാണുന്നു. ദൈവിക കൽപ്പനകളുടെ സാരാംശമായ ദൈവിക മഹത്വവും, സാർവ്വത്രികസാഹോദര്യവും, സാമൂഹിക നീതിയും കാറ്റിൽപറത്തപ്പെട്ട സാഹചര്യത്തിലാണ് ഇസ്രയേലിൽ പ്രവാചക ദൗത്യം ആരംഭിക്കുക. എന്റെ ജനം എന്നെ അറിയുന്നില്ലായെന്ന് യേശയ്യായിലൂടെയും, ജീവജലത്തിന്റെ ഉറവയായ എന്നെ ഉപേക്ഷിച്ചു ജലം സൂക്ഷിക്കുവാൻ കഴിയാത്തപൊട്ടക്കിണറുകൾ എന്റെ ജനം കുഴിക്കുന്നുവെന്ന് ജറമിയായിലൂടെയും യഹോവയായ ദൈവം പരിതപിക്കുന്നു. ആദ്യപ്രവാചകനായ ശമുവേലിന്റെ തിരഞ്ഞെടുപ്പ് ബലിവേദികളിൽ യേലിയുടെ മക്കളുടെ ദുർമാർഗത്തിന്റെ പശ്ചാത്തലത്തിലാണു സംഭവിക്കുക. പരിശുദ്ധിയുടെ പരിശുദ്ധിയേപോലും പുരോഹിതഗണം ദുരുപയോഗിച്ചുവെന്നുള്ളതും അക്കാലയളവിൽ അവർ എത്രത്തോളം അധപതിച്ചുവെന്നുള്ളതും ഇതു സാക്ഷിക്കുന്നു. ദൈവം വെറുക്കുന്ന വിഗ്രഹാരാധനയെ ശക്തമായി എതിർക്കുമ്പോൾ, അത് അതിന്റെ വാച്യാർത്ഥത്തിൽ അർത്ഥമാക്കുന്ന "പരിശുദ്ധ വ്യഭിചാരത്തെ"യാണ് പ്രവാചകർ അപലപിക്കുക. ഇസ്രയേലിലെ താറുമാറായ സാമൂഹിക വ്യവസ്ഥയെ വിശദീകരിക്കുന്നതാണ് ഹോസിയായുടെ പ്രവാചക കാലഘട്ടം. ബി.സി എട്ടാം ശതകത്തിലാണു പ്രവാചകധർമ്മം അദ്ദേഹം നിറവേറ്റുക. ദൈവം അവനു നൽകുന്ന ആദ്യ ദൗത്യം ഒരു വേശ്യയെ വിവാഹം കഴിക്കുവാനായിരുന്നു. മണവാളനായ യഹോവയോട് മണവാട്ടിയായ ഇസ്രയേൽ എത്രമാത്രം അവിശ്വസ്തത കാട്ടിയാലും അവിടുന്നു തന്റെ വിശ്വസ്ഥത തുടരുമെന്ന് ഉള്ളതാണ് അതു നൽകുന്ന ദൈവികശാസ്ത്ര സൂചിക. പക്ഷെ എട്ടാം നൂറ്റാണ്ടിൽ ഇസ്രയേലിന്റെ ഭൂമികയിൽ ഒരു കന്യകപോലും ജീവിച്ചിരുന്നില്ലായെന്നുള്ളതാണ് അതിന്റെ ചരിത്ര വസ്തുത. വിജാതീയ ആരാധനാസങ്കേതങ്ങളിൽ തങ്ങളുടെ കന്യകാത്വം സമർപ്പിച്ചു അവരുടെ ഗർഭധാരണശക്തി ഉറപ്പിച്ചിരുന്നു ഇസ്രയേലിലെ യുവതികൾ. ഈ ചരിത്രയാഥാർത്ഥ്യം ഇസ്രയേലിന്റെ പതനത്തിന്റെ ആഴം വ്യക്തമാക്കുന്നു. വത്തിക്കാൻ സുന്നഹദോസ് കുറേക്കൂടി വ്യക്തമായി സംസാരിക്കുന്നു; "മനുഷ്യൻ ജന്മപാപത്തിന്റെ സ്വാധീനത്തിൽപ്പെട്ട് പലകാരണങ്ങളിലും പലപ്പോഴും ദൈവത്തോടും മനുഷ്യപ്രകൃതിയോടും ധാർമ്മിക നിയമത്തിന്റെ തത്വങ്ങളോടും ബന്ധപ്പെട്ട തെറ്റുകളിൽ നിപതിച്ചു. തന്മൂലം സദാചാരനിയമങ്ങളും, മാനുഷിക വ്യവസ്ഥിതികളും കലുഷിതമാവുകയും പലപ്പോഴും മനുഷ്യവ്യക്തിത്വം തന്നെ ചവിട്ടിമെതിക്കപ്പെടുകയും ചെയ്തു." (AA 7). അടിസ്ഥാനപാപം മനുഷ്യനെ തന്നിൽതന്നെ വിഭജിതനാക്കി. മാത്രമല്ല, അവനിൽ അന്തർലീനമായ പാപത്തിന്റെ ശക്തി, അതിനെതിരായി തനിയെ അടരാടാൻ മനുഷ്യനെ അപര്യാപ്തനുമാക്കുന്നു. ഞാൻ ദുർഭഗനായ മനുഷ്യൻ. ഈ മർത്യശരീരത്തിൽ നിന്നും ആരെന്നെ വിമോചിപ്പിക്കും എന്നുള്ള പൗലോസിന്റെ പരിദേവനം പ്രസക്തമാണിവിടെ. പാപത്തിന്റെ നീരാളിപ്പിടിത്തം മനുഷ്യനെ സമാശ്വാസം തേടാൻ നിരന്തരം പ്രേരിപ്പിച്ചിരുന്നു. ശാന്തിതീരം തേടിയലഞ്ഞതിന്റെ മാനുഷീക ആയാസം, തേടികണ്ടെത്തുന്ന സ്നേഹത്തിലൂടെ ദൈവം മറികടക്കുന്നു, മനുഷ്യാവതാര രഹസ്യത്തിലൂടെ. രണ്ടാം വത്തിക്കാൻ സുന്നഹദോസ് ഇപ്രകാരം വീക്ഷിക്കുന്നു; "ഇതാ കർത്താവു തന്നെ മനുഷ്യനെ സ്വതന്ത്രനാക്കുവാനും, സമാശ്വസിപ്പിക്കുവാനും അവനെ ആന്തരീകമായി നവീകരിക്കുവാനും അവനെ പാപത്തിന്റെ അടിമത്തത്തിൽ വച്ചിരുന്ന ലോകത്തിന്റെ അധികാരിയെ പുറന്തള്ളാനും ആഗതനായി." (GS 13) പൗലോസിന്റെ ഈ പഠനം; "പാപം വർദ്ധിച്ചിടത്തു കൃപ അതിലേറെ വർദ്ധിച്ചു" (റോമ 5:21) എന്നുള്ളത് മനുഷ്യനെ പാപത്തിന്റെ അടിമത്വത്തിൽ നിന്നും വീണ്ടെടുത്ത ദൈവിക നീതിയേയുംഅവന്റെ വിശ്വസ്ഥതയേയും ആഴത്തിലറിയാൻ നമ്മെ സഹായിക്കുന്നു.

**ദൈവിക നീതിയും വിശ്വസ്ഥതയും**

ദൈവം സ്നേഹവാനായ പിതാവും നീതിമാനായ ന്യായാധിപനുമാണ്. ഒരു നാണയത്തിന്റെ രണ്ടുവശങ്ങളെന്നപോലെ സമജ്ഞസ്സമായി സമ്മേളിക്കുന്ന ഈ യാഥാർത്ഥ്യങ്ങളെ മനസിലാക്കിയെങ്കിൽ മാത്രമെ മനുഷ്യാവതാരത്തെ വിശദമാക്കുന്ന ദൈവസ്നേഹത്തെ ആഴത്തിലറിയാൻ സാധിക്കു


www.malankaralibrary.com

കയുള്ളൂ. തന്റെ നന്മയും വിശുദ്ധിയും സൃഷ്ടാവായ ദൈവം സൃഷ്ടിയുടെ മകുടമായ മനുഷ്യനിലേക്കു ചാലിച്ചിരുന്നു. അവ തന്നെയാണ് അവന്റെ അടിസ്ഥാന നിഷ്കളങ്കതയുടെ അടിസ്ഥാനവും. ആദ്യ പാപം അതിനെ വ്രണിതമാക്കിയെന്നുമാത്രമല്ല, ദൈവം മനോഹരമായി കണ്ട സൃഷ്ടിയുടെ ക്രമത്തെ താളം തെറ്റിക്കുകയും ചെയ്തു. ശിക്ഷ തെറ്റിനുള്ള സ്വാഭാവിക നടപടി തന്നെയാണ്. മഹാ വിശുദ്ധി തന്നെയായ ദൈവത്തിനു, പാപത്തിന്റെ പങ്കിലതയെ അംഗീകരിക്കുവാനോ, നിലനിർത്തുവാനോ, പടർന്നു പന്തലിക്കുവാൻ അനുവദിക്കുവാനോ കഴിയുകയില്ല. അതോടൊപ്പം തന്റെ അതിരുകളില്ലാത്ത സ്നേഹത്തിൽ സൃഷ്ടിക്കപ്പെട്ട, അതോടൊപ്പം പാപത്തിലാഴുന്ന മനുഷ്യനെ തള്ളിക്കളയുവാനോ അവഗണിക്കുവാനോ ദൈവത്തിനു ആവുകയുമില്ല. ആദിമാതാപിതാക്കളുടെ ഒരു അടിസ്ഥാന വ്യാപാരം ഉത്ഭവപാപത്തിന്റെ ചാലകശക്തിയായയെന്നും, തലമുറകളിലേക്കു പകരുന്ന പാപത്തിന്റെ ശക്തിയായി അതു നിലനിൽക്കുന്നുവെന്നുള്ളതും യാഥാർത്ഥ്യം തന്നെയാണ്. രക്ഷാകരചരിത്രത്തിലോ, വിശുദ്ധലിഖിതത്തിന്റെ ഏടുകളിലോ മാതാപിതാക്കളുടെ പ്രവൃത്തിക്കനുസരണം മക്കൾ ശിക്ഷിക്കപ്പെടുന്നില്ല എന്നും ഇവിടെ പ്രത്യേകം സ്മരണീയമാണ്. ജറമിയായിലൂടെ അവിടുന്നാവർത്തിക്കുന്നു. "പിതാക്കന്മാർ പച്ചമുന്തിരിങ്ങ തിന്നു മക്കളുടെ പല്ലുപുളിച്ചുവെന്ന് ആ നാളുകളിൽ അവർ പറയുകയില്ല. ഓരോരുത്തനും അവനവന്റെ അകൃത്യം നിമിത്തമാണ് മരിക്കുക" (ജറമിയ 31: 23-30). ദൈവകൽപനകൾ നിരസിച്ച ആദിമാതാപിതാക്കൾക്കു ദൈവം നൽകുന്ന ശിക്ഷ തികച്ചും കഠിനം തന്നെയായിരുന്നു. അതുവരെയും ശീലിച്ചിട്ടില്ലാത്ത ജീവിതായോധനത്തിലേക്കും, ജീവനക്രമങ്ങളിലേക്കും അവർ എത്തപ്പെടുന്നു. നീതിയുടെ അചഞ്ചലനിർവ്വഹണത്തിലൂടെ പാപത്തിന്റെ തിരസ്ക്കരണം നടന്നപ്പോൾ പോലും പാപിയായ മനുഷ്യനെ ഉപേക്ഷിക്കാതെ അവനെ അന്വേഷിച്ചു കണ്ടെത്തി വിളിക്കുകയും തിന്മയുടെമേൽ നന്മയ്ക്കു ലഭിക്കുവാനിരിക്കുന്ന വിജയവും വീഴ്ചയിൽ നിന്നുള്ള പുനരുദ്ധാരണവും അവിടുന്നു അറിയിക്കുകയും ചെയ്യുന്നു. ആദിമ സുവിശേഷം (ഉൽപത്തി 3: 9) എന്നറിയപ്പെടുന്ന ഈ വിവരണഭാഗം ദൈവം മനുഷ്യനായതിന്റെ സമസ്ഥ യാഥാർത്ഥ്യങ്ങളെയും കൃത്യതയോടെ സൂചിപ്പിക്കുന്നു. മനുഷ്യകുലത്തിൽ നിന്നും പാപം അപഹരിച്ചതിനേക്കാൾ വളരെ കൂടുതലാണ് ദൈവസ്നേഹത്തിന്റെ പൂർണ്ണതയായ ക്രിസ്തു പാപത്തിനുമേൽ വരിച്ച വിജയം അതിനു നേടിക്കൊടുത്തത്. സ്വന്തം ഛായയ്ക്കും സാദൃശ്യത്തിനുമടുത്ത ഉത്ഭവ വിശുദ്ധിയും നീതിയും മനുഷ്യന്റെ സ്വാതന്ത്ര്യത്തെയും ഉത്തരവാദിത്യത്തേയും അരക്കിട്ടുറപ്പിച്ചിരുന്നു. ഉത്ഭവപാപ ഫലത്തിലൂടെ അവ ദുർബലങ്ങളായി. അങ്ങനെ അജ്ഞത, വേദന, മരണത്തിന്റെ ആധിപത്യം മുതലായവയ്ക്കു മനുഷ്യപ്രകൃതിവിധേയമായി. മനുഷ്യപ്രകൃതിയുടെ അടിസ്ഥാന നീതിയിലേക്കു പാപപ്രവണത, അല്ലെങ്കിൽ പാപാസക്തി ആഴത്തിൽ വേരോടുകയായി, ഉത്ഭവപാപത്തിലൂടെ. എന്തുകൊണ്ടാണ് ആദിമമനുഷ്യനെ പാപം ചെയ്യുന്നതിൽ നിന്നു ദൈവം തടയാതിരുന്നതെന്ന ചോദ്യം ഇവിടെ ന്യായമായും ഉയരാം. തോമസ് അക്വിനോസ് സാക്ഷിക്കുന്നു; "ആദിമപാപത്തിനു ശേഷവും മഹത്തരമായ ഔന്നത്യത്തിലേക്ക് മനുഷ്യപ്രകൃതി ഉയർത്തപ്പെടുന്നതിനു തടസ്സമൊന്നുമില്ല. തിന്മ സംഭവിക്കുവാൻ ദൈവം അനുവദിക്കുന്നത് അതിൽ നിന്നും മഹത്തരമായ നന്മ പുറപ്പെടുത്തുന്നതിനു വേണ്ടിയാണ്". ദൈവാനുഗ്രഹത്തിന്റെ ഈ അതുല്യതയെ ഏറ്റുപറഞ്ഞ് സഭ ഇങ്ങനെ ആലപിക്കുന്നു; "ഭാഗ്യകാരണമായ അപരാധമേ...ഇത്ര മഹാനായ ഒരു രക്ഷകനെ നീ ഞങ്ങൾക്ക് നേടി തന്നുവല്ലോ". ഇവിടെയാണു മരണത്തിന്റെ ശക്തിക്കു മനുഷ്യനെ വിട്ടുകൊടുക്കുവാൻ അനുവദിക്കാത്ത ദൈവികപരിപാലനയുടെ തരളിതഭാവവും അവന്റെ സ്നേഹത്തിന്റെ കരുതലും നാമറിയുക. ദൈവം മനുഷ്യനായി മാറിയതിന്റെ അനിവാര്യത സ്വർണനാവുകാരനായ ക്രിസോസ്റ്റം ഇപ്രകാരം വിവക്ഷിച്ചു; "സ്വപുത്രനെപ്പോലും മനുഷ്യനുവേണ്ടി നൽകാൻ തക്കവിധം, ദൈവം അവന്റെ രക്ഷയെ അത്ര പരമപ്രധാനമായി പരിഗണിച്ചു. മനുഷ്യനെ ഉന്നതത്തിലേക്ക്, തന്റെ പക്കലേക്കുയർത്തി, തന്റെ വലതുഭാഗത്തു ഇരുത്തുന്നതു വരെ, ദൈവം എല്ലാ മാർഗ്ഗങ്ങളും പ്രയോഗിച്ചു കൊണ്ട് അനവരതം പ്രവർത്തിക്കുന്നു."

**മനുഷ്യനാകുന്ന ദൈവം**

അരൂപിയായ ദൈവം, അശരീരിയായ ദൈവം എങ്ങനെ മനുഷ്യനായി എന്നുള്ളതു നൂറ്റാണ്ടുകളോളം സഭയെ മഥിച്ച ഒരു ചോദ്യം ആയിരുന്നു. "മനുഷ്യരായ നമുക്കും, നമ്മുടെ രക്ഷയ്ക്കും വേണ്ടി" എന്നുള്ള വിശ്വാസപ്രമാണത്തിലൂടെ നിഖ്യാ സുന്നഹദോസ് അതിനുള്ള മറുപടി കണ്ടെത്തി. ക്രിസ്മസ്സിന്റെ അത്ഭുതവും, അതിന്റെ മഹത്വവും വ്യാഖ്യാനിക്കുക ആരെയും അതിശയിപ്പിക്കുന്ന ദൈവിക ഗൗരവത്യാഗമാണ്, അതിൽ ഉൾച്ചേർന്ന ദിവ്യകാരുണ്യം തന്നെയാണ്. സുവിശേഷം സാക്ഷിക്കുന്നതു ദൈവം ആയിത്തീർന്ന ഒരു മനുഷ്യനെയല്ല, മനുഷ്യനായി മാറിയ ഒരു ദൈവത്തെയാണ്. അനേകം കാതങ്ങൾക്കകലെ ജോലിചെയ്യുന്ന തന്റെ പിതാവിന്റെ ചിത്രത്തിൽ നോക്കി നൊമ്പരത്തോടെ തന്റെ അമ്മയോട് ഒരു കുഞ്ഞ് മൊഴിയുന്നുവെന്ന് വിചാരിക്കുക, "എന്റെ അപ്പൻ ഈ ചിത്രത്തിൽ നിന്നും ഇറങ്ങിവന്ന് എന്നോടൊന്ന് സംസാരിച്ചിരുന്നുവെങ്കിൽ". ഇതു തന്നെയല്ലേ, ഒരു പക്ഷേ അതിലുപരിയായിരുന്നില്ലേ പതനത്തിനു ശേഷം മനുഷ്യകുലത്തിന്റെ അഭിലാഷം? ദൈവം ഒന്ന് ഇറങ്ങി വന്നിരുന്നുവെങ്കിൽ! ഏകജാതനെ നൽകുന്ന ആത്മദാനത്തിലൂടെ തന്നെ തന്നെ പൂർണ്ണമായി വെളിപ്പെടുത്തുവാൻ, സംലഭ്യമാക്കുവാൻ അവിടുന്നു തിരുമനസ്സാകുന്നു. "പൂർവ്വകാലങ്ങളിൽ പ്രവാചകന്മാർ വഴി വിവിധ ഘട്ടങ്ങളിലും വിവിധ രീതികളിലും ദൈവം നമ്മുടെ പിതാക്കന്മാരോട് സംസാരിച്ചിട്ടുണ്ട്. എന്നാൽ ഈ


www.malankaralibrary.com

അവസാന നാളുകളിൽ തന്റെ പുത്രൻ വഴി അവിടുന്നു നമ്മോട് സംസാരിച്ചിരിക്കുന്നു (ഹെബ്രായർ 1:1-2). ഈ സംവേദനവും സംലഭ്യതയും കുറേക്കൂടി ആഴമാക്കുന്നു, കർത്താവിന്റെ ശക്തമായ ഈ പ്രബോധനം; "എന്നെക്കാണുന്നവൻ പിതാവിനെ കാണുന്നു (യോഹ 14:9). ദൈവത്തിന്റെ അനന്ത അസ്ഥിത്വത്തിൽ അവനെ സമീപിക്കുന്നതിനോ, അപ്രാപ്യമായ പ്രകാശഗോപുരത്തിൽ സ്ഥിതിചെയ്യുന്ന അവനെ അടുത്തു കാണുന്നതിനോ മണ്മയനായ മനുഷ്യന് സാധിക്കുകയില്ലെന്നിരിക്കെ ദൈവം അവനിലേക്കിറങ്ങി വരുന്നു. പതനത്തിലേക്കാണ്ടുപോയ മനുഷ്യന്റെ ദയനീയവസ്ഥയിലേക്കുള്ള ഇറങ്ങിവരവായിരുന്നു അത്. "മക്കൾ ഒരേ മാംസത്തിലും രക്തത്തിലും ഭാഗഭാക്കുകളാകുന്ന പോലെ അവനും അവയിൽ ഭാഗഭാക്കായി" (ഹെബ്രാ 2:14). ദൂരെയെവിടയോ മാറിനിന്നു മനുഷ്യന്റെ അവസ്ഥയെ സൈദ്ധാന്തികമായി വിശകലനം ചെയ്തു യാന്ത്രികമായ പരിഹാരമാർഗ്ഗങ്ങൾ പുറപ്പെടുവിക്കുകയല്ല ദൈവം ചെയ്യുക. പിന്നെയോ, മനുഷ്യനെ നിരന്തരം അനുധാവനം ചെയ്തു അവന്റെ ബലഹീനതകളിൽ തന്റെ കൈകൾ നീട്ടി അവനെ ഉയർത്തിയെടുക്കുന്നവനാണ് ദൈവം. "നമ്മുടെ ബലഹീനതകളിൽ നമ്മോടൊത്തു സഹതപിക്കുവാൻ കഴിയാത്ത ഒരു പ്രധാന പുരോഹിതനല്ല നമുക്കുള്ളത്; പിന്നെയോ ഒരിക്കലും പാപം ചെയ്തിട്ടില്ലെങ്കിലും എല്ലാക്കാര്യങ്ങളിലും നമ്മെപ്പോലെതന്നെ പരീക്ഷിക്കപ്പെട്ടവനാണ് അവൻ" (ഹെബ്രാ 4: 15). മനുഷ്യാവതാര രഹസ്യത്തിന്റെ, ദൈവം മനുഷ്യാനായതിന്റെ മറ്റൊരു ലക്ഷ്യമാണിവിടെ വിശദമാക്കപ്പെടുക. തന്റെ ഏകജാതന്റെ ഇഹലോകവാസം മനുഷ്യന്റെ സമസ്ഥ മേഖലകളെയും തന്നിലേക്ക് സാംശീകരിക്കുന്നതായിരുന്നു. നിസ്സഹായനായി മനുഷ്യൻ തന്നിലേക്ക് കരമുയർത്തുമ്പോൾ അവനിലേക്കു തന്റെ കൈ നീട്ടിക്കൊടുക്കുവാൻ തക്കവിധം ശരീരം ധരിച്ച വചനത്തിന്റെ രഹസ്യത്തിലൂടെ മനുഷ്യജീവിത യാഥാർത്ഥ്യങ്ങളെ തന്നിലേക്കാവഹിച്ചിരുന്നു ദൈവം. ദൈവം എന്റെ പക്ഷത്തെങ്കിൽ ആരെനിക്കു എതിരു നിൽക്കുമെന്നതിന്റെ പൊരുളും, പ്രാർത്ഥിക്കാനറിയാത്ത എനിക്ക് അവാച്യമായ നെടുവീർപ്പുകളിലൂടെയുള്ള ആത്മാവിന്റെ മാധ്യസ്ഥത്തിന്റെ സൂചനയും ഇവിടെ പ്രസക്തമാണ്. മനുഷ്യാവതാരരഹസ്യത്തിന്റെ മറ്റൊരു ലക്ഷ്യം അനുരഞ്ജനവും സമഗ്രരക്ഷയുമായിരുന്നു. പിതാവ് പുത്രനെ ലോകരക്ഷകനായി അയച്ചു. ലോകത്തിന്റെ പാപങ്ങൾ നിവാരണം ചെയ്യാനായി അവിടുന്ന് ആഗതനായി. നീസ്സായിലെ ഗ്രിഗറി സാക്ഷ്യപ്പെടുത്തുന്നു; "രോഗഗ്രസ്തമായ നമ്മുടെ പ്രകൃതിയ്ക്ക് വൈദ്യനെ ആവശ്യമായിരുന്നു. അധ:പതിച്ച മനുഷ്യനു സമുദ്ധാരകനെ വേണമായിരുന്നു. മൃതനായവനു ജീവദായകനെ ആവശ്യമായിരുന്നു. നന്മയുടെ ഭാഗഭാഗിത്വം നഷ്ടപ്പെട്ടവന് അത് തിരികെക്കൊടുക്കുന്നവനെ ആവശ്യമായിരുന്നു. ഇരുട്ടിൽ അടയ്ക്കപ്പെട്ടവന് വെളിച്ചത്തിന്റെ സാന്നിധ്യം ആവശ്യമായിരുന്നു. ബന്ധനസ്ഥൻ രക്ഷകനെ അന്വേഷിക്കുന്നു. കാരാഗ്രഹവാസി സഹായകനെ തേടുന്നു. അടിമത്തത്തിന്റെ നുകം പേറുന്ന നാം വിമോചകനെ കാത്തിരിക്കുന്നു. ഇവയൊക്കെ ചെറിയകാരണങ്ങളോ, നിസ്സാരങ്ങളോ ആയിരുന്നുവോ? മനുഷ്യവർഗ്ഗം അത്യന്തം ദുരിതപൂർണ്ണവും, അസ്വസ്ഥവുമായ അവസ്ഥയിലായിരുന്നതിനാൽ മനുഷ്യരുടെ പക്കലിലേക്കിറങ്ങിവരുവാനും, അവനെ സന്ദർശിക്കുവാനും മേൽപ്പറഞ്ഞ കാര്യങ്ങൾ ദൈവത്തെ പ്രേരിപ്പിച്ചില്ലേ?". അങ്ങനെയങ്കിൽ ആദിയിലുണ്ടായിരുന്ന വചനം, ദൈവത്തോടുകൂടിയായിരുന്ന വചനം, ദൈവമായിരുന്ന വചനം മാംസമായി നമ്മുടെ ഇടയിൽ കൂടാരമടിച്ചു വസിച്ചത് നാം ദൈവത്തിന്റെ സ്നേഹം, അവന്റെ കരുതൽ ഗ്രഹിക്കുവാനും, അനുഭവിക്കുവാനുമാണ്. അവന്റെ കൈകളിൽ മുറുകെപിടിച്ച് ക്രിസ്തീയജീവിധായോധനം നിറവേറ്റുവാനാണ്.

**ദൈവത്തിന്റെ ഏകജാതൻ;
നമ്മുടെ സഹോദരൻ**

"എന്തെന്നാൽ അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ, നിത്യജീവൻ പ്രാപിക്കുന്നതിനു വേണ്ടി തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു" (യോഹ 3:16). യോഹന്നാൻ വിശദമാക്കുന്ന അതിരുകളില്ലാത്ത, വ്യവസ്ഥകളില്ലാത്ത ഈ ദൈവസ്നേഹമാണ് ക്രിസ്തീയതയ്ക്കു മൗലികത നൽകുന്ന തിരുവവതാര രഹസ്യത്തെ വ്യാഖ്യാനിക്കുക. ദൈവത്തിന്റെ അതുല്യ സമ്മാനം ഈ ലോകത്തെ സ്പർശിക്കുക തികച്ചും ശാന്തമായും സൗമ്യവുമായാണ്. പഴയകാലങ്ങളിൽ ദൈവ - മനുഷ്യ സമാഗമനം ഭീതിയുണർത്തിയിരുന്നുവെങ്കിൽ, മനുഷ്യാവതാരത്തിലൂടെ നിവർത്തിക്കപ്പെട്ട സന്ദർശനം ഏവരെയും സമാധാനത്തിൽ ചേർത്തണയ്ക്കുന്നതായിരുന്നു. സമസ്ഥ ആഡംബരങ്ങളെയും ഒഴിവാക്കുന്നതായിരുന്നു ആ തിരുപിറവി. തിരുകുടുംബത്തിന് നേതൃത്വം നൽകാൻ തിരഞ്ഞെടുക്കപ്പെട്ട കന്യക ലോകദൃഷ്ടിയിൽ അറിയപ്പെടുന്നവളായിരുന്നില്ല. അവളുടെ ഭർത്താവ് ആകട്ടെ, പാവപ്പെട്ടൊരു മരപ്പണിക്കാരനും. ദൈവഹിതത്തിനായി അവർ തങ്ങളെ സമർപ്പിക്കുമ്പോൾ, ദൈവകൃപ മനുഷ്യന്റെ സഹകരണത്തോടുകൂടി രക്ഷയുടെ അടുത്ത ഘട്ടം സമാരംഭിക്കുന്നു. തന്റെ അനുഗ്രഹത്തിന്റെ ധാരാളിത്വത്തിൽ മനുഷ്യനെ നിറയ്ക്കുവാൻ, പുൽകിയണഞ്ഞ ദാരിദ്യത്തിലൂടെ അവനെ സമ്പന്നനാക്കുവാൻ ദൈവം മനസ്സാകുന്നു. "നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങൾക്കറിയാമല്ലോ. അവൻ സമ്പന്നനായിട്ടും നിങ്ങളെ പ്രതി ദരിദ്രനായി- തന്റെ ദാരിദ്ര്യത്താൽ നിങ്ങൾ സമ്പന്നരാകാൻ വേണ്ടിത്തന്നെ" (2കോറി 8:9). അവ്യവസ്ഥകളുടെ വേലിയേറ്റങ്ങളിലൂടെയാണ് മനുഷ്യാവതാരരഹസ്യം സാധിതമായതെന്നും, ആദ്യ ക്രിസ്തുമസ് ദാരിദ്ര്യത്തിന്റെ പൂർണ്ണതയിലാണ് ആഘോഷിക്കപ്പെട്ടത് എന്ന് അംഗീകരിക്കപ്പെടുമ്പോഴും അത് സന്തോഷത്തിന്റെ ഒരു ആന്ദോളനമായിരുന്നു. കാരണം ദൈവത്തിന്റെ ഏകജാതൻ നമ്മുടെ സഹോദരനായി ജനിക്കുക



www.malankaralibrary.com

യായിരുന്നു ആ രാത്രിയിൽ, അതും പൂർണ മനുഷ്യനായി. നമ്മുടെ രക്ഷകനാകുവാൻ വേണ്ടി പൗലോസ് പറയുന്നത് പോലെ; "ജനങ്ങളുടെ പാപങ്ങൾക്ക് പരിഹാരം ചെയ്യുന്നതിനു വേണ്ടി ദൈവീക കാര്യങ്ങളിൽ വിശ്വസ്തനും കരുണയു ള്ളവനുമായ പ്രധാന പുരോഹിതനാകാൻ അവൻ എല്ലാ കാര്യങ്ങളിലും തന്റെ സഹോദരനോട് സദൃശ്യനാകേണ്ടിയിരുന്നു" (ഹെബ്രാ 2:17). രണ്ടാം വത്തിക്കാൻ സൂന്നഹദോസ് അതിനെ കുറേക്കൂടി വിശദീകരിക്കുന്നു; "അദൃശ്യനായ ദൈവത്തിന്റെ പ്രതിരൂപമായ അവിടുന്നു തന്നെയാണ് ആദാമിന്റെ മക്കളിൽ ആദ്യ പാപത്താൽ വിരൂപമാക്കപ്പെട്ട ദൈവികസാദൃശ്യം വീണ്ടെടുത്ത പൂർണ്ണ മനു ഷ്യനും. അവനിൽ സ്വീകരിക്കപ്പെട്ട മനുഷ്യ സ്വഭാവം എടുത്തു മാറ്റപ്പെട്ടിട്ടില്ലാത്തതിനാൽ, അക്കാരണത്താൽ തന്നെ, നമ്മിൽ അത് ഉന്നതമായ മഹത്വത്തിലേക്ക് ഉയർത്തപ്പെട്ടിരിക്കുന്നു. എന്തു കൊണ്ടെന്നാൽ ദൈവപുത്രനായ അവിടുന്ന് തന്റെ മനുഷ്യാവതാരത്താൽ സകല മനുഷ്യരോടും തന്നെ തന്നെ ഒരു വിധത്തിൽ സംയോജിപ്പിച്ചി രിക്കുന്നു. അവിടുന്നു മനുഷ്യ കരങ്ങൾ കൊണ്ട് ജോലിചെയ്തു. മനുഷ്യ മനസ്സുകൊണ്ട് ചിന്തിച്ചു. മാനുഷിക ഇച്ഛാശക്തികൊണ്ട് പ്രവർത്തിച്ചു. മാനുഷിക ഹൃദയംകൊണ്ട് സ്നേഹിച്ചു കന്യകാ മറിയത്തിൽ നിന്ന് ജനിച്ച്, യഥാർത്ഥത്തിൽ നമ്മിൽ ഒരുവനായി തീർന്ന്, പാപം ഒഴികെ എല്ലാറ്റിലും നമ്മോട് സദൃശനായി" (GS 22). കീറത്തു ണികളാൽ ചുറ്റപ്പെട്ടു കൂർത്ത അഗ്രങ്ങളുള്ള പുൽത്തൊട്ടിയിൽ കിടത്തപെട്ടപ്പോൾ ആ ഇളം മേനി നൊന്തിരിക്കാം. അസ്വസ്ഥമായ ഹെറോദോ സിന്റെ മനസ്സിൽ തന്നെ ഉന്മൂലനം ചെയ്യുവാനുള്ള പദ്ധതി ഉരുത്തിരിയുന്നുവെന്ന് അറിയുമ്പോൾ പോലും ആ ദൈവിക ദാനം പ്രാന്തപ്രദേശങ്ങളിൽ അലഞ്ഞുതിരിഞ്ഞ് തങ്ങളുടെ ആടുകളെ മേയിച്ച ഇടയന്മാർക്കായി കാത്തിരുന്നുവെന്നും, അന്വേഷ ണത്വരതയോടെ ദൈവിക സ്വാന്തനത്തെ തേടി യലഞ്ഞ പൗരസ്ത്യ ജ്ഞാനികളെ തന്റെ ദർശനത്തിലൂടെ സംതൃപ്തരാക്കുകയും ചെയ്തു വെന്നും നാമറിയുന്നു. ആ നിസ്തുല തുറവിയും ഉദാത്തമായ ആതിഥ്യവും തന്നെയാണ് ഇഹലോക ജനനത്തിന്റെ നിമിഷത്തിൽ തന്നെ യേശു യഥാർത്ഥത്തിൽ ദൈവമാണെന്ന സത്യത്തെ പ്രകാശിതമാക്കുക. പാശ്ചാത്യപൗരസ്ത്യ വ്യത്യാ സമില്ലാതെ സഭ അവളുടെ വിശുദ്ധ കുർബാനക ളിൽ ഉൾപ്പെടെ പ്രഘോഷിക്കുന്ന, "ദൈവത്തിന്റെ ഏകപുത്രനും, സർവ്വലോകങ്ങൾക്കും മുമ്പിൽ പിതാവിൽ നിന്നും ജനിച്ചവനും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും, ജനിച്ചവനും സൃഷ്ടിയല്ലാത്തവ നും, സാരാംശത്തിൽ പിതാവിനോട് സമത്വമുള്ള വനും, സർവ്വസൃഷ്ടിക്കും ഹേതുവായവനും, മനു ഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെ രക്ഷയ്ക്കും വേണ്ടി സ്വർഗ്ഗത്തിൽ നിന്നിറങ്ങി" എന്ന വിശ്വാസ പ്രമാണം ഈ യാഥാർത്ഥ്യത്തെ കൂടുതൽ വിശദീ കരിക്കുന്നു. ഒരു പക്ഷേ ഈ സദ്വാർത്ഥ ക്രൈസ്തവ വിശ്വാസത്തിന്റെ മാത്രം അനന്യത യാണ്. യോഹന്നാൻ അതിനെ വ്യാഖ്യാനിക്കുന്നു "ജീവൻ വെളിപ്പെട്ടു ഞങ്ങൾ അതു കണ്ടു, അതിനു സാക്ഷ്യം നൽകുകയും ചെയ്യുന്നു. പിതാവിനോടു കൂടി ആയിരുന്നതും ഞങ്ങൾക്കു വെളിപ്പെട്ടതുമായ നിത്യജീവൻ ഞങ്ങൾ നിങ്ങളോട് പ്രഘോഷിക്കു ന്നു" (1 യോഹ 1:2). നമ്മുടെ പിതാവായ മാർതോ മ്മാശ്ലീഹായും വിശ്വാസപ്രഘോഷണം ഇപ്രകാരം നടത്തുന്നു "എന്റെ കർത്താവും, എന്റെ ദൈവവു മേ". ദൈവത്തിൽ മാത്രമാണ് രക്ഷ. ദൈവമാണ് രക്ഷ. യേശുവിന്റെ പരസ്യജീവിതത്തിൽ അവി ടുന്നു നൽകുന്ന പാപമോചനവും, മരിച്ചവരെ ഉയർപ്പിക്കുന്നതും തന്നിലെ ദൈവസാരാംശത്തിന്റെ സമത്വം അടിവരയിടുന്നു. അതിന്റെ ആഘോഷമായ പ്രഖ്യാപനവും നാം സുവിശേഷത്തിൽ കാണുന്നു. "ഞാനാണ് പുനരുദ്ധാനാവും ജീവനും. എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും" (യോഹ 11:25). അവന്റെ പ്രവൃർത്തികളിലെ ശക്തിയും അവന്റെ വാക്കുകളിലെ ജ്ഞാനവും ആരെയും അതിശയിപ്പിച്ചിരുന്നു. ദൈവമാണ് ഏവർക്കും നീതി മാനായ ന്യായാധിപൻ. സകലജനപഥങ്ങളും ന്യായ വിധിക്കായി മനുഷ്യപുത്രന്റെ മുൻപിൽ അണിചേ രുന്നതിനെ യേശു വിവരിക്കുന്നു മത്തായിയുടെ സുവിശേഷത്തിൽ (മത്താ 25: 31-46). അപ്പോൾ ദൈവീക വ്യാപരങ്ങളായി കരുതപ്പെട്ട സകല പ്രവൃർത്തികളും തന്നിൽ നിവർത്തിക്കപ്പെടുന്ന തായി അവിടുന്നു സാക്ഷിക്കുന്നു. ഉത്ഥാനത്തിനു ശേഷം അവന്റെ ശിഷ്യന്മാർ സ്നേഹത്തിന്റെയും, വിശ്വാസത്തിന്റെയും, ശരണത്തിന്റെയും, മഹത്വത്തി ന്റെയും, സ്തുതിയുടെയും യോഗ്യനായി കർത്താ വിനെ സാക്ഷിച്ചിരുന്നു. ദൈവപുത്രന്റെ അതു ല്യവും അദ്വിതീയവുമായ മനുഷ്യാവതാരരഹസ്യ ത്തിന്റെയർത്ഥം യേശുക്രിസ്തു പകുതി ദൈവവും പകുതി മനുഷ്യനുമാകുന്നുവെന്നല്ല. ദൈവപ്രകൃ തിയും മനുഷ്യപ്രകൃതിയും കൂടികുഴഞ്ഞ ഒരു മിശ്ര പ്രകൃതിയാണ് അവിടുത്തേയ്ക്കുള്ളതെന്നും അതിന് അർത്ഥമില്ല. യഥാർത്ഥ ദൈവമായരിക്കെ തന്നെ, അവിടുന്നു യഥാർത്ഥ മനുഷ്യനായി. ആദ്യ നൂറ്റാണ്ടുകളിൽ ഉത്ഭവിച്ച സകല പാഷാണ്ഡത കളെയും യേശുക്രിസ്തു യഥാർത്ഥ ദൈവവും യഥാർത്ഥ മനുഷ്യനുമാകുന്നുവെന്ന പ്രബോധന ത്തിലൂടെ തിരുസഭ നേരിട്ടു. കൽക്കദോനിയൻ സുന്നഹദോസ് പ്രഘോഷിക്കുന്നു. "വിശുദ്ധ പിതാ ക്കന്മാരെ അനുകരിച്ചു ഞങ്ങൾ ഏകസ്വരത്തിൽ നമ്മുടെ കർത്താവായ യേശുക്രിസ്തു എന്ന ഒരേ യൊരു പുത്രനെ ഏറ്റുപറയുകയും അവിടുത്തെക്കു റിച്ചു പഠിപ്പിക്കുകയും ചെയ്യുന്നു. അവിടുന്നു ദൈവ ത്വത്തിൽ പൂർണ്ണനാണ്. അവിടുന്ന് മനുഷ്യത്വ ത്തിലും പൂർണ്ണനാണ്. ശരീരവും യുക്തിസഹമായ ആത്മാവും ഉള്ള അവിടുന്നു പിതാവിനോട് സത്തൈക്യം ഉള്ളവനാണ്. മനുഷ്യപ്രകൃതിയെ സംബന്ധിച്ച് അവിടുന്നു നമ്മോടു സത്തൈക്യമു ള്ളവനാണ്. പാപമൊഴികെ എല്ലാക്കാര്യങ്ങളിലും അവിടുന്നു നമ്മെപ്പോലെയാണ്. ദൈവത്വത്തിൽ യുഗങ്ങൾക്കു മുമ്പു തന്നെ, അവിടുന്നു പിതാവിൽ



www.malankaralibrary.com

നിന്നു ജനിച്ചു. എന്നാൽ ഈ അവസാന നാളുകളിൽ നമുക്കുവേണ്ടിയും മനുഷ്യത്വത്തിൽ, ദൈവമാതാവായ പരിശുദ്ധ കന്യകാ മറിയത്തിൽ നിന്നും ഭൂജാതനായി". ക്രിസ്തുവിജ്ഞാനീയത്തിനു നിർണായക നിർവചനവും, ആഘോഷമായ പ്രഘോഷണങ്ങളും തുടർന്നും കൽക്കദോനിയാ സുന്നഹദോസ് നൽകുന്നു. "കർത്താവും ഏകജാതനുമായ ഒരേയൊരു ക്രിസ്തു. അന്യോന്യ മിശ്രണമോ, പരിവർത്തനമോ, വിഭജനമോ, വിയോഗമോ ഇല്ലാത്ത രണ്ടു പ്രകൃതികളോടു കൂടിയവനാണെന്നു അംഗീകരിക്കപ്പെടണമെന്ന് ഞങ്ങൾ ഏറ്റു പറയുന്നു. ദൈവ-മനുഷ്യ പ്രകൃതികളുടെ സംയോഗം മൂലം, പ്രകൃതികൾക്കു തമ്മിലുള്ള വ്യത്യാസം നഷ്ടമായില്ല. മറിച്ച്. ഏകവ്യക്തിയിലും, ഏക ഉപസ്ഥിതിയിലും പ്രകൃതികൾ ഒരുമിച്ചു ചേരുമ്പോഴും ഓരോ പ്രകൃതിയും അതിന്റേതായ സവിശേഷതകൾ നിലനിറുത്തുന്നു". ഈ സത്യവിശ്വാസ പ്രഖ്യാപനങ്ങൾക്കപ്പുറവും ചിലർ ക്രിസ്തുവിന്റെ മനുഷ്യ പ്രകൃതിയെ ഒരുതരം വൈയക്തിക കർത്താവായി വിഭാവനം ചെയ്യാൻ തുടങ്ങിയപ്പോൾ കോൺസ്റ്റാന്റിനോപ്പിളിൽ സമ്മേളിച്ച അഞ്ചാം സാർവ്വത്രിക സുനഹദോസ് ഇപ്രകാരം പ്രഖ്യാപിച്ചു; "ക്രിസ്തുവിൽ ഒരേയൊരു ഉപസ്ഥിതി, അതായത് വ്യക്തിമാത്രമെയുള്ളൂ; അത് ത്രിത്വത്തിലൊരുവനായ നമ്മുടെ കർത്താവായ യേശുക്രിസ്തുവാണ്. അതിനാൽ അവിടുത്തെ മനുഷ്യപ്രകൃതിയിലുള്ളതെല്ലാം അതിന്റെ ശരിയായ കർത്താവായ അവിടുത്തെ ദൈവികവ്യക്തിയിലാണ് ആരോപിക്കേണ്ടത്". യേശുക്രിസ്തു ദൈവികവ്യക്തിയും ആ വ്യക്തിയിൽ ദൈവസ്വഭാവവും മനുഷ്യസ്വഭാവവും മിശ്രണമോ, വിഭജനമോ, കലർപ്പോ, വിയോഗമോ ഇല്ലാതെ സമജ്ഞസയായി സമ്മേളിച്ചിരിക്കുന്നുവെന്നു സഭ പഠിപ്പിക്കുന്നു. തന്റെ ദൈവത്വത്തിനും കർതൃത്വത്തിനും ഭംഗംവരാതെ മനുഷ്യനും നമ്മുടെ സഹോദരനുമായിതീർന്നവൻ യഥാർത്ഥത്തിൽ ദൈവപുത്രനാണെന്നു സഭ അടിവരയിടുന്നു. സമർപ്പിതയായി വിശ്വസിച്ചേറ്റുപറയുന്നു. ഇവിടെ ദൈവപുത്രൻ എങ്ങനെ മനുഷ്യനാകുന്നുവെന്ന പ്രസക്ത ചോദ്യത്തിനു, "മനുഷ്യാവതാരമെന്ന രഹസ്യാത്മക യോജിപ്പിൽ അവിടുത്തെ മനുഷ്യപ്രകൃതി വിലയിപ്പിക്കപ്പെടുകയല്ല, ആദാനം ചെയ്യപ്പെടുകയാണുണ്ടായതു" എന്നുള്ള പ്രബോധനത്തിലൂടെ രണ്ടാം വത്തിക്കാൻ സുന്നഹദോസ് സവിശേഷമായി ഉത്തരം നൽകുന്നു (GS 22). ദൈവനിശ്ചയമായ സമയത്തിൽ പിതാവിന്റെ ഏകജാതൻ, അവന്റെ സത്തയുടെ പ്രതിഛായയായവൻ മനുഷ്യനായി അവതരിക്കുകയും സ്വന്തം ദൈവപ്രകൃതിക്ക് ഭംഗം വരാതെ മനുഷ്യപ്രകൃതിയെ ആദാനം ചെയ്യുകയും ചെയ്തു. അങ്ങനെ അവൻ ദൈവത്തിനും മനുഷ്യനുമിടയിൽ ഏക മദ്ധ്യസ്ഥനായി. അത്ഭുതവും അതിശയവും ഘനീഭവിച്ച ആ പുൽക്കൂട്ടിലെ പിള്ളത്തൊട്ടിലിൽ തന്റെ കുഞ്ഞിളം കൈകൾ നീട്ടി സകലരെയും തന്നിലേക്ക് മാടിവിളിച്ചതും, തന്നിൽ ശേഖരിക്കപ്പെട്ടവർക്കായി കരങ്ങൾ ഉയർത്തി പരമപിതാവിനോടപേക്ഷിച്ചതും ഈ



യാഥാർത്ഥ്യത്തിൽ പതമൂന്നി നിന്നുതന്നെയാണ്, ദൈവത്തിന്റെ ഏകജാതൻ മനുഷ്യനാകുന്നു; അങ്ങനെ നമ്മുടെ സഹോദരനുമാകുന്നു.

ദൈവം മനുഷ്യനാകുന്നുവെന്ന ഈ വിസ്മയനീയ രഹസ്യം നമ്മെ നിർവചിക്കുന്നതിൽ അതുല്യ സ്ഥാനമലങ്കരിക്കുന്നു. തികച്ചും സങ്കീർണ്ണമായ ഒരു വിഷയത്തിന്റെ ദൈവശാസ്ത്ര അപഗ്രഥനമാണ് ഇവിടെ നടന്നത്. വിഷയത്തിന്റെ ഗൗരവത്താൽ, അതിലുപരി ഒരുപക്ഷേ വിസ്താരഭയത്താൽ പല പ്രായോഗിക മാനങ്ങൾ സ്പർശിക്കപ്പെടാതെ പോയിരിക്കാം ഇവിടെ. ഈ ലേഖനത്തോടൊപ്പം ഈ ലക്കത്തിൽ പ്രസിദ്ധീകരിക്കുന്ന മറ്റു ലേഖനങ്ങൾ ഈ വിചിന്തനത്തെ കൂടുതൽ പ്രകാശിതമാക്കിയേക്കാം. ഈ ലേഖനം ഉയർത്തുന്ന ഒരു അടിസ്ഥാന യാഥാർത്ഥ്യമുണ്ട്. അതിനെ സ്വാംശീകരിച്ചു മാത്രമെ നമുക്ക് മുന്നോട്ടുപോകുവാൻ സാധിക്കുകയുള്ളു. അല്ലെങ്കിൽ നാം ഇനിയും അന്വേഷിച്ചലയും. ലക്ഷ്യം പ്രാപിക്കാതെ തകർന്നടിയും. കാരണം രണ്ടാം വത്തിക്കാൻ സുനഹദോസ് പറയുന്നതുപോലെ, "മനുഷ്യാവതാരം ചെയ്ത ദൈവവചനത്തിന്റെ രഹസ്യത്തിലല്ലാതെ മനുഷ്യന്റെ രഹസ്യം ശരിയായി വിശദമാകുന്നില്ല" (GS 22). അതോടൊപ്പം ദൈവം മനുഷ്യനായി മാറിയതിലെ ഗൗരവത്യാഗവും, ശൂന്യവത്ക്കരണവും, എളിമയും സ്വായത്തമാക്കി, ഈലോകത്തെ കുറെക്കൂടി മെച്ചമാക്കുവാൻ അവന്റെ കരങ്ങളിലെ ഉപകരണങ്ങളാകുവാനും ദൈവം കനിഞ്ഞരുളിയ നന്മകൾ ആ പിതാവിന്റെ മക്കൾക്കടുത്ത സമത്വത്തിലും, ഏകജാതന്റെ സഹോദരങ്ങൾ എന്ന നിലയിലും പങ്കുവെച്ച് ക്രിസ്തീയ ജീവിതായോധനത്തിൽ മുന്നേറുവാനും ഈ അതുല്യ മനുഷ്യാവതാര രഹസ്യം നമ്മെ ക്ഷണിക്കുന്നു. അതിനായി സമർപ്പിതരാകുവാൻ സഹായിക്കുന്നു.






റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

'കാലിത്തൊഴുത്തിലെ ഉണ്ണിയേശു!
വെളിപാടിന്റെ വെളിച്ചം ലഭിച്ചവർ അവനെ തേടിയെത്തുകയും
അവന്റെ മുൻപിൽ മുട്ടുകുത്തുകയും ചെയ്യുന്നു...

അവന്റെ സാന്നിധ്യം
ജീവിതത്തിന്റെ ഇരുണ്ട ഇടനാഴികളിൽ
നിത്യതയുടെ വെളിച്ചം പരത്തുന്നു!
മാലാഖമാരുടെ നേർത്ത സംഗീതം ഹൃദയങ്ങളെ സ്നേഹാർദ്രമാക്കുന്നു!
ആട്ടിടയർ അവനെ തേടിയെത്തുന്നു!

ലോകം തീർത്തും പരിത്യക്തമല്ല...
അപരിമേയനും അദൃശ്യനുമായവൻ
പരിമിതികളിൽ സന്നിഹിതനായി മറഞ്ഞിരിക്കുകയും
അടയാളങ്ങളിലൂടെ വെളിപ്പെടുകയും ചെയ്യുന്നു!
ഒപ്പം നടക്കുന്ന സ്നേഹസാന്നിധ്യമായ്
ജീവിതങ്ങളെ അവൻ തൊട്ടുണർത്തുന്നു!

അവൻ ശരീരത്തെ ആത്മാവിന്റെ കൂദാശയാക്കുന്നു!
ആറടിമണ്ണിൽ ഒടുങ്ങാത്ത പ്രത്യാശയെ യാഥാർത്ഥ്യമാക്കുന്നു!
ഒടുവിൽ, ഞാനെന്റെ മൺകൂട് വിട്ടു പറന്നുപോകുന്ന നാൾ,
അടയാളങ്ങളിൽ ഞാനറിഞ്ഞ സാന്നിധ്യം
നിത്യതയിൽ സത്യമായെന്നെ ഗ്രസിക്കുമെന്നുറപ്പു നൽകുന്നു!"

ക്രിസ്മസിനെക്കുറിച്ചുള്ള ഈ നുറുങ്ങു ചിന്തകൾ ജീവിതത്തിന്റെയും ഈ പ്രപഞ്ചത്തിന്റെയും പൊരുൾ തേടുന്ന മനുഷ്യനെക്കുറിച്ചും, നമുക്ക് ചുറ്റുമുള്ള പ്രകൃതിയെക്കുറിച്ചും, വർണ്ണനാതീതമായ ഈ മഹാ പ്രപഞ്ചത്തെക്കുറിച്ചുമെല്ലാം നമ്മോടു ചിലതെല്ലാം പറയുകയും പങ്കുവയ്ക്കുകയും ചെയ്യുന്നു... ക്രിസ്തു സംഭവത്തിന്റെ വെളിപാടു മൂല്യവും ക്രിസ്തീയ ആത്മീയതയുടെ അടിത്തറയും, മനുഷ്യ ഭവനങ്ങളിൽ ഇടം കിട്ടാതിരുന്ന ഈ ദിവ്യ ശിശുവിൽ വെളിപ്പെടുന്നു... ഇതാ മനുഷ്യൻ!

**പൊരുൾ തേടുന്ന മനുഷ്യൻ**

മറ്റെല്ലാ ജീവജാലങ്ങളിൽനിന്നു വ്യത്യസ്തമായി മനുഷ്യന് ആഴത്തിലുള്ള സ്വയാവബോധമുണ്ട്. അതിനാൽത്തന്നെ, താൻ ആരാണ് എന്ന ചോദ്യം ഓരോ വ്യക്തിയും സ്വയം ചോദിക്കുകയും ഒരു പരിധിവരെയെങ്കിലും ഓരോരുത്തരും അതിനുള്ള ഉത്തരം കണ്ടെത്തുകയും ചെയ്യുന്നു. അസ്തിത്വത്തിന്റെ പൊരുൾ തേടുന്ന മനുഷ്യൻ സത്യം, നന്മ, സൗന്ദര്യം എന്നിവയുടെ ഉപാസകനായിത്തീരുന്നു. കാരണം, സത്യം തേടുന്ന മനസ്സും നന്മയിലേക്ക് ആകർഷിക്കപ്പെടുന്ന



ഹൃദയവും സൗന്ദര്യത്തിൽ ആമഗ്നമാകുന്ന പ്രതിഭയുമാണ് മനുഷ്യനുള്ളത്. സത്യം അന്വേഷിക്കുകയും കണ്ടെത്തുകയും ചെയ്യുമ്പോൾ അത് മുറുകെപ്പിടിക്കാനുള്ള പ്രവണത എല്ലാ മനുഷ്യരിലുമുണ്ട്. ഒരാൾ കണ്ടെത്തിയ സത്യത്തിൽ അയാൾ സ്വയം നിലയുറപ്പിക്കുമ്പോൾ അയാൾ ഒരു വിശ്വാസിയാകുന്നു. യുക്തി ഉപയോഗിച്ചാണ് മനുഷ്യൻ സത്യത്തെ അന്വേഷിക്കുന്നത്. യുക്തിവിചാരം മനുഷ്യനു മാത്രം സാധ്യമാകുന്ന ഒരു പ്രക്രിയയാണ്. അത് ഒരാളെ വിശ്വാസിയോ അവിശ്വാസിയോ സംശയ വാദിയോ ആക്കാം. സത്യാന്വേഷിയായ മനസ്സ് പരമസത്യമായ ദൈവത്തെ കണ്ടെത്തുമ്പോഴാണ് ഒരാൾ ദൈവ വിശ്വാസിയാകുന്നത്. ഒരാൾ എന്ത് വിശ്വസിക്കുന്നു എന്നത് അയാളുടെ ജീവിതത്തെ രൂപപ്പെടുത്തുന്ന മുഖ്യ ഘടകമാണ്. ബൈബിളിലെ ഉൽപ്പത്തി പ്പുസ്തകത്തിൽ ദൈവം, "താൻ സൃഷ്ടിച്ചതെല്ലാം നല്ലതെന്നു കണ്ടു" എന്നു രേഖപ്പെടുത്തിയിട്ടുണ്ട്. ദൈവത്തിന്റെ അനന്ത നന്മയുടെ പ്രതിഫലനം സൃഷ്ടിയിലുണ്ട് എന്നാണ് ഗ്രന്ഥകർത്താവ് ഇതു കൊണ്ട് അർത്ഥമാക്കുന്നത്. നന്മയെ തിരിച്ചറിയുമ്പോൾ അതിനെ സ്നേഹിക്കാനും സ്വന്തമാക്കാനുമുള്ള പ്രവണതയും മനുഷ്യനിലെ ദൈവാംശത്തിന്റെ ഭാഗം തന്നെയാണ്... തനിക്കു ചുറ്റുമുള്ള പ്രകൃതിയും അതിൽ മാറി മാറി വരുന്ന ഋതുക്കളും പ്രകൃതിയിലെ മറ്റു പ്രതിഭാസങ്ങളുമെല്ലാം മനുഷ്യനിൽ അത്ഭുതവും സംഭ്രമവും ഭക്ത്യാദരങ്ങളും ഉണർത്താറുണ്ട്. പ്രപഞ്ചത്തിന്റെ പ്രതിഭാസങ്ങളിൽ ഒരു മഹാനായ കലാകാരന്റെ കരവിരുതും സർഗ്ഗ ശക്തിയും അനുഭവിക്കുന്ന മനുഷ്യൻ, ചിലപ്പോഴെല്ലാം ആ മഹാ കലാകാരന്റെ ഒരു ചെറു പതിപ്പായി സ്വയം തിരിച്ചറിയാറുമുണ്ട്! യുക്തിവിചാരം, നന്മയോടുള്ള പ്രതിപത്തി, സൗന്ദര്യ ബോധം എന്നിവ സർഗാത്മകമാകുമ്പോൾ, അവ മനുഷ്യനിൽ യഥാക്രമം വിശ്വാസവും, സ്നേഹവും, പ്രത്യാശയും ഉദ്ദീപിപ്പിക്കുന്നു. ഇവയാണ് സൃഷിപരമായ പ്രവർത്തനങ്ങൾക്ക് മനുഷ്യന് പ്രചോദനം നൽകുന്നത്.

**സർഗാത്മകതയും ആത്മീയതയും**

ജീവിതത്തിന്റെയും ഈ പ്രപഞ്ചത്തിന്റെയും പൊരുൾ തേടുന്നത് ആത്മീയമായ ഒരു പ്രക്രിയ തന്നെയാണ്. ശാസ്ത്ര വിജ്ഞാനം വികസിക്കുന്നതിന് ആയിരക്കണക്കിന് വർഷങ്ങൾക്കു മുൻപു തന്നെ മനുഷ്യൻ ഈ അന്വേഷണം ആരംഭിച്ചിരുന്നു. ആത്മീയമായ ഇത്തരം അനേഷണങ്ങൾ വ്യത്യസ്ത ദൈവ സങ്കല്പങ്ങളിലേക്കും മതങ്ങളിലേക്കും മനുഷ്യനെ എത്തിക്കുകയായിരുന്നു എന്നു പറയാം. എല്ലാ മതങ്ങളുടെയും അടിസ്ഥാനമായി നിലകൊള്ളുന്നത് മനുഷ്യന്റെ ആത്മാന്വേഷണം തന്നെയാണ്. ആത്മീയതയിൽ സങ്കൽപ്പ ശക്തിക്കു അതുല്യ സ്ഥാനമാണുള്ളത്. പുരാതന ഭാരതത്തിലെ മഹർഷിമാർ ഇത് തിരിച്ചറിഞ്ഞിരുന്നു. അതിനാലാണ് അവർ ഈശ്വരനെ ഏതെങ്കിലും ഒരു പ്രത്യേക ഭാവത്തിൽ സങ്കൽപ്പിച്ചു ദീർഘകാലം തപസ് അനുഷ്ഠിച്ചതും ആ ഈശ്വര സ്വരൂപത്തെ പ്രാർത്ഥനയും പൂജകളും ബലികളും അർപ്പിച്ചു ആരാധിച്ചുപോന്നതും. സങ്കല്പശക്തി കൊണ്ടു ജീവിതത്തിന്റെ വ്യത്യസ്ത ചോദനകളുടെ ഇഴകൾ നെയ്തുചേർക്കുകയും അനുഭവങ്ങളെയും അനുഭൂതികളെയും സ്പുടംചെയ്തു വാക്കുകളിലൂടെയും ചിത്രങ്ങളിലൂടെയും ആവിഷ്കരിക്കുകയും ചെയ്തുകൊണ്ടാണ് മനുഷ്യൻ തന്റെ ആത്മീയതയുടെ ലോകം വിപുലമാക്കിയത്. പുരാതന ഗുഹാ ചിത്രങ്ങളും തലമുറകൾ കൈമാറിവന്ന സൃഷ്ടി കഥകളും വംശാവലിക്കഥകളുമെല്ലാം മനുഷ്യൻ ആര് എന്നു വെളിപ്പെടുത്തുന്നവയാണ്.

അനുഭവങ്ങളെയും അനുഭൂതികളെയും ആഖ്യാനങ്ങളാക്കി കഥ പറയാനുള്ള കഴിവിൽ നിന്നാണ് മിത്തുകളും കാവ്യങ്ങളും ആഖ്യാനങ്ങളും ഉണ്ടാകുന്നത്. കഥകൾ തലമുറകളിലൂടെ കൈമാറ്റം ചെയ്യപ്പെടുമ്പോൾ അനുഭവങ്ങളും സംഭവങ്ങളും കൂട്ടിച്ചേർക്കപ്പെടുകയും ആഖ്യാനങ്ങൾ വികാസം പ്രാപിക്കുകയും മൂല്യങ്ങൾക്കു രൂപാന്തരം സംഭവിക്കുകയും ചെയ്യാം. ഒരേ കഥ തന്നെ വ്യത്യസ്ത ആഖ്യാനങ്ങളിലൂടെ ജീവിതത്തിനു വ്യത്യസ്ത വ്യാഖ്യാനങ്ങൾ ചമച്ചെന്നും വരാം. കഥകൾ പറഞ്ഞു പറഞ്ഞാണ് സമൂഹങ്ങൾ രൂപംകൊള്ളുന്നതെന്നു അമേരിക്കൻ സാമൂഹ്യ ശാസ്ത്രജ്ഞനായ ആൻഡ്രൂ എം. ഗ്രീലി അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇതിൽ ഏറെ വാസ്തവമുണ്ടുതാനും. കൈമാറ്റം ചെയ്യപ്പെടുന്ന കഥയുമായി ഓരോ തലമുറയും താദാത്മ്യം പ്രാപിക്കുകയും ക്രമേണ അത് തങ്ങളുടെതന്നെ കഥയായി അവർ മനസ്സിലാക്കുകയും അത് അവരുടെ ജീവിതത്തെ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. ബൈബിളിലെ പുറപ്പാട് പുസ്തകം പറയുന്ന പലായനത്തിന്റെ കഥ ഇത്തരത്തിലുള്ള ഒന്നാണ്. ആ കഥയാണ് പിൽക്കാലത്ത് ഇസ്രായേൽ എന്ന സമൂഹത്തെ രൂപപ്പെടുത്തുന്നത്. കാലിത്തൊഴുത്തുമുതൽ കാൽവരിവരെയുള്ള ജീവിതത്തിലൂടെയും,



www.malankaralibrary.com

യേശുവിന്റെ മരണോത്ഥാനങ്ങളിലൂടെയും വെളിപ്പെട്ട ദൈവ കാരുണ്യത്തിന്റെ കഥയാണ് ക്രിസ്തീയ സമൂഹത്തെ രൂപപ്പെടുത്തുന്നതും രൂപാന്തരപ്പെടുത്തുന്നതും... ഒരു സമൂഹത്തിലെ അംഗങ്ങൾ തമ്മിൽ പരസ്പര വിശ്വാസവും ധാരണയും സഹകരണവും വളർത്തുന്നതും സമൂഹങ്ങൾക്ക് സ്വത്വബോധവും അഭിമാന ബോധവും പ്രദാനം ചെയ്യുന്നതും ഇത്തരം ആഖ്യാനങ്ങളാണ്. സ്നേഹിക്കാനും പ്രതിസന്ധി ഘട്ടങ്ങളിൽ പതറാതെ നിൽക്കാനും പരസ്പരം സഹായിക്കാനും തയ്യാറാകുന്ന കെട്ടുറപ്പുള്ള സമൂഹങ്ങളെ രൂപപ്പെടുത്തുന്നതിന് അവയ്ക്ക് കഴിയും. ഇത്തരം കാവ്യങ്ങളും ആഖ്യായികകളുമില്ലെങ്കിൽ സമൂഹം കഥയില്ലാത്തതായി തീരും! ഇപ്രകാരം സമൂഹങ്ങളെ രൂപപ്പെടുത്തുകയും നിലനിർത്തുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്ന ആഖ്യായികകളെയും കാവ്യങ്ങളെയും മഹാ കാവ്യങ്ങളെയും രൂപപ്പെടുത്തുന്നത് ദൈവീക പ്രചോദനം ലഭിച്ച മനുഷ്യരുടെ സങ്കൽപ്പ ശക്തിയുടെ പ്രവർത്തന ഫലമായാണ്. ആ സങ്കൽപ്പ ശക്തിയെ നയിക്കുന്നതാകട്ടെ അനുഭവങ്ങളിൽനിന്നു അവർ ആർജിച്ചെടുത്ത വിശ്വാസവുമാണ്.

**അറിവിന്റെ രണ്ടു വഴികൾ: സാമ്യവും വൈരുധ്യവും**

ബൃഹദാഖ്യാനങ്ങളുടെ രചനയിൽ മനുഷ്യനിലെ സങ്കല്പശക്തി രണ്ടു രീതിയിൽ പ്രാവർത്തികമാകുന്നതു കാണാം: വൈരുധ്യങ്ങൾക്കു ഊന്നൽ കൊടുത്തുകൊണ്ടും, സാമ്യം ചൂണ്ടിക്കാട്ടിയും. പരമ നന്മ സ്വരൂപനായ ഈശ്വരൻ തിന്മ നിറഞ്ഞ ഈ ലോകത്തിൽനിന്നു അനന്തമായി അകന്നിരിക്കുന്നു, അനശ്വരനായ ദൈവവും നശ്വരനായ മനുഷ്യനും തമ്മിൽ യാതൊരു സാമ്യവുമില്ല തുടങ്ങിയവ വൈരുധ്യങ്ങളിൽ ഊന്നിയുള്ള സങ്കൽപ്പ ശക്തിയുടെ പരികല്പനകളാണ്. സാമ്യത്തിന് ഊന്നൽ നൽകുന്ന സങ്കല്പ ശക്തിയുടെ ഫലമാണ് ദൈവത്തിന്റെ ശക്തിയും നന്മയും സൗന്ദര്യവുമെല്ലാം സൃഷ്ടിയിൽ പ്രതിഫലിക്കുന്നു എന്ന പുരാതന ഗ്രീക്ക് ചിന്തകരുടെ കാഴ്ചപ്പാട്. മനുഷ്യൻ ദൈവത്തിന്റെ ഛായയും സാദൃശ്യവുമാണ് എന്ന ബൈബിളിന്റെ കാഴ്ചപ്പാടിനു പിന്നിലും സാമ്യത്തിൽ ഊന്നിയുള്ള സങ്കൽപ്പ ശക്തിയുടെ പ്രവർത്തനം കാണാം. ഇത് സൃഷ്ടിയിൽ മറഞ്ഞിരിക്കുന്ന ദൈവസാന്നിധ്യത്തിലേക്കു ദൃഷ്ടി പായിക്കുന്നതിനു വായനക്കാരനെ സഹായിക്കുന്നു. അന്തര്യാമിയായ ഈശ്വരനെ ധ്യാനിക്കുന്നതിനും, ദൃശ്യ വസ്തുക്കളിലും വ്യക്തികളിലും സംഭവങ്ങളിലും ഈശ്വരന്റെ അദൃശ്യ സാന്നിധ്യം ദർശിക്കുന്നതിനും, പുരാതന ഭാരതത്തിലെ മഹർഷിമാർക്കു കഴിഞ്ഞിരുന്നു. നാമരൂപങ്ങൾക്കതീതനായ ബ്രഹ്മന്റെ അതിശായിത്വം ഊന്നിപ്പറഞ്ഞ അവർ മനുഷ്യനിൽ അവിടത്തെ അന്തര്യാമിത്വവും അറിഞ്ഞിരുന്നു. ദൈവം എന്തിനു മനുഷ്യനാവണം എന്ന ചോദ്യത്തിനുള്ള ഉത്തരവും ഇങ്ങനെയേ ഗ്രഹിക്കാൻ കഴിയൂ.

**ആത്മീയതയെന്നാൽ ദൈവസാന്നിദ്ധ്യ ബോധമാണ്**

സൃഷ്ടി സ്രഷ്ടാവിനെ സന്നിഹിതമാക്കുന്നു! എല്ലായിടത്തും എല്ലാറ്റിനും പിന്നിൽ ദൈവം മറഞ്ഞിരിക്കുന്നു! ഓരോ വ്യക്തിയിലും, ജീവിയിലും, നിർജ്ജീവ വസ്തുക്കളിൽപോലും ദൈവിക ചൈതന്യം മിന്നി മറയുന്നു! ദൈവപുത്രന്റെ മനുഷ്യാവതാരം ചരിത്രത്തിലെ സജ്ജീവമായ ദൈവസാന്നിധ്യത്തിന്റെ മൂർത്തരൂപമാണ്! ദൈവം സ്ഥലകാല ബന്ധിതമായ ചരിത്രത്തിൽ സന്നിഹിതമാകുന്ന അത്ഭുതകരമായ പ്രതിഭാസമാണ് യേശു! അവൻ ജനതകൾക്കു പ്രകാശവും പ്രപഞ്ചം മുഴുവൻ നിറയുന്ന ദൈവ സാന്നിധ്യത്തിന്റെ ചൈതന്യവുമാകുന്നു! ക്രൂരതയും അക്രമവും മാത്സര്യവും നിറഞ്ഞ ലോകത്തിൽ, പരസ്പര വിശ്വാസവും, സ്നേഹവും, പ്രത്യാശയും സാധ്യമാണെന്ന് ദൈവസാന്നിധ്യ ബോധം മനുഷ്യന് ഉറപ്പുനൽകുന്നു. പ്രപഞ്ചം ദൈവ സാന്നിധ്യത്തിന്റെയും ദൈവകാരുണ്യത്തിന്റെയും ഓർമ്മപ്പെടുത്തലാകുമ്പോൾ, മനുഷ്യന് പരസ്പരം സ്നേഹിക്കാനും, ക്ഷമിക്കാനും, ആദരിക്കാനും കഴിയുന്നു. പുൽക്കൂട്ടിലെ ഉണ്ണി "ഇമ്മാനുവേൽ" അഥവാ നമ്മോടൊപ്പം വസിക്കുന്ന ദൈവമാണ്! അവന്റെ സജ്ജീവ സാന്നിധ്യം വിശുദ്ധ സഭയിലൂടെ, കൂദാശകളിലൂടെ, ദരിദ്രരിലൂടെ, പീഡിതരിലൂടെ, സ്നേഹിതരിലൂടെ, വ്യക്തികളിലൂടെ, സംഭവങ്ങളിലൂടെ നാം ഇന്നും അനുഭവിക്കുന്നു! വിശുദ്ധ സമയങ്ങളും, സ്ഥലങ്ങളും വ്യക്തികളും അവന്റെ സാന്നിധ്യത്തിന്റെ സവിശേഷ അടയാളങ്ങളും പ്രതീകങ്ങളുമാകുന്നു!

വിശക്കുന്നവരിലും ദാഹിക്കുന്നവരിലും രോഗിയിലും പരദേശിയിലും ദരിദ്രനിലും കാരാഗൃഹവാസിയിലും തന്നെ ദർശിക്കുന്നവരാണ് തന്റെ യഥാർത്ഥ ശിഷ്യരെന്ന് സുവിശേഷങ്ങളിലെ യേശു ചൂണ്ടിക്കാട്ടുന്നു. സ്വജീവിതംകൊണ്ട് മറ്റുള്ളവരെ സ്നേഹിക്കാനും മറ്റുള്ളവരുടെ നന്മക്കായി ജീവിതം സമർപ്പിക്കാനുമുള്ള സന്നദ്ധതയാണ് ഒരുവനെ ആത്മീയനാക്കുന്നത്.ദൈവം മനുഷ്യനായി എന്നത് കേവലം ഒരു ഭാവനയല്ല. മനുഷ്യനിലെ സങ്കൽപ്പ ശക്തിയെ നിരന്തരം ഉണർത്തുകയും യുക്തിയെ വെല്ലുവിളിക്കുകയും ഹൃദയത്തെ സാന്ദ്രമാക്കുകയും ആത്മാവിനെ ദൈവീകതയിലേക്കു ഉയർത്തുകയും ചെയ്യുന്ന ചരിത്ര സംഭവമായി അത് നിലകൊള്ളുകയാണ്! ലോകത്തിൽ ഓരോ സംഭവങ്ങൾക്കു പിന്നിലും ദൈവത്തിന്റെ ഒരു കയ്യൊപ്പു മറഞ്ഞിരിക്കുന്നുണ്ടാവും; ലോകത്തെ കൂടുതൽ നല്ലതും മനോഹരവുമാക്കാൻ മനുഷ്യരെ ക്ഷണിക്കുന്ന ഒരു ആഹ്വാനം! ദൈവത്തിനു ലോകത്തിൽ പ്രവർത്തിക്കാൻ നമ്മുടെ മനസ്സും


www.malankaralibrary.com

ഹൃദയവും കരങ്ങളുംആവശ്യ മുണ്ട് എന്ന് ഓർമ്മിപ്പിക്കുന്ന ഒരടയാളം!



ശരീരം വെറും ഒരു വസ്തുവല്ല, അത് ഒരു സാന്നിധ്യത്തിന്റെ അടയാള മാണ്. വചനത്തിന്റെ മനുഷ്യാ വതാരം എല്ലാ ശരീരങ്ങ ളെയും വചനത്തിന്റെ കൂദാ ശയാക്കുന്നു. ജീവിതങ്ങളെ ലോകത്തിൽ ദൈവത്തിന്റെ ദൗത്യ വാഹകരാക്കുന്നു. വൈരുദ്ധ്യാത്മക സങ്കൽപ്പ ശക്തിക്കു പ്രാധാന്യമില്ല എന്നോ ആത്മീയ ജീവിതത്തിൽ അതിനു സ്ഥാനമില്ല എന്നോ ഇതിനർത്ഥമില്ല. ദൈവത്തിന്റെ അതിശായിത്വ ത്തിലും അസാന്നിധ്യത്തിലും ഊന്നിയുള്ള പ്രാർത്ഥനകളും ദൈവത്താൽ ഉപേക്ഷിക്കപ്പെട്ട മനുഷ്യന്റെ വിലാപങ്ങളും ആത്മീയ ജീവിത ത്തിന്റെ ഭാഗമാകാം എന്ന് സങ്കീർത്തനങ്ങളും സുവിശേഷങ്ങളും സാക്ഷ്യം നൽകുന്നു...

കാർമേഘം സൂര്യനെ എന്നപോലെ ചില അനു ഭവങ്ങൾ ദൈവത്തെ മറയ്ക്കുന്നു. ബൈബിളിലെ ജോബിന്റെ പുസ്തകം ദൈവത്തിന്റെ നീതിക്കു മുന്പിൽ മനുഷ്യന്റെ നിസ്സാരതയും നിസ്സഹാ യതയും വെളിപ്പെടുത്തുന്നതാണ്. ദൈവത്താൽ കൈവിടപ്പെട്ട മനുഷ്യ വംശത്തിന്റെ വിലാപം കുരിശിൽ മനുഷ്യപുത്രന്റെ വിലാപമായി മാറുന്നുണ്ടല്ലോ... ദൈവം ഇല്ലാത്ത അനുഭവം ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം ഭീകരമായ ശൂന്യതയും അന്ധകാരവുമായിരിക്കും. വിശുദ്ധാ ത്മാക്കളുടെ ജീവിതങ്ങളിൽ പോലും ഇപ്രകാര മുള്ള ഇരുണ്ട രാത്രികൾ ഉണ്ടായെന്നു വരാം. ഇരുപതാം നൂറ്റാണ്ടിലെ രണ്ടു ലോകമഹാ യുദ്ധങ്ങളും, ഹിറ്റ്ലർ നടത്തിയ മനുഷ്യക്കുരു തികളും, പ്രത്യയശാസ്ത്രങ്ങളുടെയും മതഭീകര തയുടേയുമൊക്കെ പേരിൽ ഇന്നും നടന്നു കൊണ്ടിരിക്കുന്ന മഹാ പാതകങ്ങളും മനുഷ്യനെ ഇത്തരം അന്ധകാര അനുഭവത്തിലേക്ക് എത്തിക്കു ന്നുണ്ട്. ഈശ്വരാസ്തിത്വത്തെ നിഷേധിക്കുന്നതിൽ വരെ ഇത്തരം അനുഭവങ്ങൾക്കു വിധേയരായവർ എത്തിച്ചേർന്നിട്ടുമുണ്ട്.

**ആത്മീയത ക്രിയാത്മകമാവണം.**

സൃഷ്ടി ഈശ്വരന്റെ ഒരു ലീലയായി ഭാരതീയ ദർശനങ്ങൾ വ്യാഖാനിച്ചിട്ടുണ്ട്. ലീലയെന്നാൽ ആവിഷ്കാരമാണ്. അതിൽ എല്ലാവർക്കും ഒരു പങ്കു വഹിക്കാനുണ്ട്. ഈ മഹാ നാടകത്തിൽ അർത്ഥപൂർണ്ണമായി പങ്കുപറ്റുന്നവർക്കാണ് വെളി പാടിന്റെ വെളിച്ചം അഥവാ ജ്ഞാനം ലഭിക്കുന്നത്. ദൈവിക ജ്ഞാനത്തിന്റെ വെളിച്ചം ലഭിച്ചവർക്ക് ജീവിതം ദൈവവുമായി പങ്കുചേരാനുള്ള ഒരു വേദിയും അവസരവുമാണ്. ജീവിതം അർത്ഥ പൂർണമാക്കുന്നതിനു ഈ പങ്കുചേരൽ നമ്മെ സഹായിക്കുന്നു. സ്നേഹിക്കാനും മറ്റുള്ളവരുടെ നന്മക്കായി ജീവിതം ഹോമിക്കാനുമുള്ള സന്നദ്ധ തയാണ് ഒരുവനെ മറ്റൊരു ക്രിസ്തുവാക്കുന്നത്.

**ആത്മീയത മാറ്റത്തിനുവേണ്ടി നിലകൊള്ളാനുള്ള സന്നദ്ധതയാണ്**

മനുഷ്യ സങ്കൽപ്പത്തിന് കല്പനാശേഷി യുണ്ട്. അതിനു നിലവിലുള്ളവയെ മാറ്റാനും മെച്ചമായതിനെ സൃഷ്ടിക്കാനുമുള്ള ശക്തിയുണ്ട്. ചരിത്രം സൃഷ്ടിക്കാനും ചരിത്രഗതിയെ വഴി തിരിച്ചുവിടാനും അതിനു കഴിയും. നിലവിലു ള്ളവയുടെ പരിമിതിയും പ്രശ്നങ്ങളുംഗ്രഹിക്കാനും പുതിയവയെ വിഭാവനം ചെയ്യാനും മനുഷ്യനെ പ്രാപ്തനാക്കുന്ന മനുഷ്യനിലെ ഈ കല്പനാ ശക്തിയാണ് പ്രവാചകന്മാരെ സൃഷ്ടിക്കുന്നത്. ഈ ലോകത്തിനും ഇവിടെയുള്ള എല്ലാ യാഥാർത്ഥ്യ ങ്ങൾക്കും പരിമിതിയണ്ട്. പരിമിതികളും പരാ ജയങ്ങളും ജീവിതത്തിന്റെ ഭാഗമായി സ്വീകരിക്കാൻ ആത്മീയത നമ്മെ സഹായിക്കുന്നു. ലോക ദൃഷ്ട്യാ പരാജയമായിരുന്ന അത്തരം വിശുദ്ധ ജീവിത ങ്ങളാണ് മനുഷ്യ രാശിയെ ഏറ്റവുമധികം പ്രചോദി പ്പിച്ചിട്ടുള്ളത്! പരാജയത്തിലും മരണത്തിലും പതറാത്ത ആത്മധൈര്യം പ്രദാനം ചെയ്യാൻ ആത്മീയതയ്ക്ക് കഴിയും. സൃഷ്ടി അതിന്റെ പൂർണ്ണത പ്രാപിക്കുന്നത് സ്രഷ്ടാവിലെത്തി ച്ചേരുമ്പോഴാണെന്നു വിശ്വാസം ഒരുവന് ഉറപ്പുനൽകുന്നു. മരണത്തേക്കാൾ ശക്തമായ ഒരു സ്നേഹത്തിനു ആത്മീയ മനുഷ്യൻ സ്വയം ഏൽപ്പിച്ചു കൊടുക്കുന്നു. അങ്ങനെയുള്ളവർക്കാണ് ഒരിക്കലും അണയാത്ത പ്രത്യാശയുടെ വാഹക രാകാൻ കഴിയുന്നത്. തിരുപ്പിറവിയുടെ പൊരുൾ ഉയിർത്തെഴുന്നേൽപ്പിൽ വെളിപ്പെടുന്നു!



www.malankaralibrary.com

# ഇറ്റലിയിലെ പാദുവ





**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

വടക്കൻ ഇറ്റലിയിലെ ലോകപ്രശസ്തവും രമണീയവുമായ വെനീസ് നഗരത്തോട് ചേർന്നു കിടക്കുന്ന രണ്ടു ലക്ഷത്തിലധിലധികം ജനങ്ങൾ അധിവസിക്കുന്ന ഒരു മനോഹര നഗരമാണ് പാദുവ. ആംഗലഭാഷയിലെ വിശ്വസാഹിത്യകാരന്മാരായ ഷേക്സ്പിയറിന്റെ ഹാസ്യകൃതിയായ "ശുണ്ഠിക്കാരിയെ മെരുക്കൽ" (*The Taming of the Shrew*), ഒസ്കാർ വൈൽഡിന്റെ ദുരന്ത നാടകമായ "പാദുവായിലെ പ്രഭുപത്നി" (*The Duchess of Padua*) തുടങ്ങിയ കൃതികൾ ഈ നഗരത്തെ പശ്ചാത്തലമാക്കി രചിക്കപ്പെട്ടിട്ടുള്ളതാണ്. പ്രശസ്ഥ ശാസ്ത്രജ്ഞനായിരുന്ന ഗലീലിയോ പതിനെട്ടു വർഷക്കാലം അധ്യാപകനായി ജോലിചെയ്ത സർവകലാശാലയും പാദുവായിലാണ്. എന്നാൽ ഈ നഗരം ഇന്ന് വിശ്വമെങ്ങും പ്രശസ്തമായിരിക്കുന്നതിന്റെ പ്രധാന കാരണങ്ങളിലൊന്ന് എട്ടു നൂറ്റാണ്ട് മുൻപ് അവിടെ ജീവിച്ചു മരിച്ച അന്തോണിയോസ് പുണ്യവാന്റെ പേരിലാണ്.

ലോകമെമ്പാടും "പാദുവായിലെ അന്തോണിയോസ്" എന്നാണ് അറിയപ്പെടുന്നതെങ്കിലും പോർച്ചുഗലിൽ വിശുദ്ധൻ അറിയപ്പെടുന്നത് "ലിസ്ബണിലെ അന്തോണിയോസ്" എന്നാണ്. രാജ്യതലസ്ഥാനമായ ലിസ്ബണിൽ ജനിച്ചു വളർന്നതിനാൽ പോർച്ചുഗീസുകാർക്കും പാദുവായിൽ മരിച്ചു അടക്കം ചെയ്യപ്പെട്ടവനെന്ന നിലയിൽ ഇറ്റലിക്കാർക്കും അന്തോണിയോസ് വേണ്ടപ്പെട്ടവനാണ്. പ്രഭുകുടുംബത്തിലെ സമ്പന്നതയിൽ ജനിച്ചുവളർന്നവൻ യേശുവിന്റെ ദാരിദ്ര്യത്തെ പുൽകിയ ഫ്രാൻസിസ്സിന്റെ താപസ്സ


www.malankaralibrary.com




ജീവിതത്തെ ആശ്ലേഷിക്കുന്നു. അന്തരിച്ചു ഒരാണ്ട് തികയുന്നതിനു മുൻപേ സഭയിൽ ഔദ്യോഗികമായി പരിശുദ്ധനായി നാമകരണം ചെയ്യപ്പെട്ട അന്തോണിയോസ് ഇന്നും അനേകർക്ക്മാതൃകയും പ്രചോദനവുമാണ്.

യൂറോപ്യൻ ഭൂഖണ്ഡത്തിന്റെ ദക്ഷിണ-പശ്ചിമ ദിക്കിലായി അറ്റ്ലാന്റിക് സമുദ്ര തീരത്തോട് ചേർന്നു കിടക്കുന്ന പോർച്ചുഗലിന്റെ ഇന്നത്തെ തലസ്ഥാനമായ ലിസ്ബണിലാണ് അന്തോണിയോസ് ജനിച്ചത്. കൊട്ടാര ഉദ്യോഗസ്ഥനായ വിസന്റെ മാർട്ടിന്റെയും പ്രഭുകുടുംബത്തിൽ പെട്ട തെരേസ പൈസ് തവൈറായുടെയും പുത്രനായിട്ട് 1195 ആഗസ്റ്റ് 15-നായിരുന്നു അന്തോണിയോസിന്റെ ജനനം. ഫെർണാണ്ടോ മാർട്ടിൻസ് ദേ ബുളോസ് എന്ന നാമത്തോടെ മാതാപിതാക്കന്മാർ ജനനത്തിന്റെ എട്ടാം ദിവസം കത്തീഡ്രൽ ദേവാലയത്തിൽ കൊണ്ടുവന്നു അവനു മാമോദീസ കൂദാശ നൽകി. മാതാവിന്റെ സ്വർഗ്ഗാരോപണ തിരുനാളിൽ ജനിച്ചവൻ എന്ന നിലയിൽ വലിയ മാതൃഭക്തനായി ഫെർണാണ്ടോയെ അവന്റെ അമ്മ വളർത്തിക്കൊണ്ടുവരാൻ ശ്രദ്ധിച്ചു. (കത്തീഡ്രലിനോട് ചേർന്ന് വി. അന്തോണിയോസ് ജനിച്ച സ്ഥലം ഇന്ന് ഒരു ദേവാലയമായി പരിവർത്തനപ്പെടുത്തിയിരിക്കുന്നു). മാതാപിതാക്കന്മാരുടെ പാതയിൽ സഞ്ചരിച്ചു ഉന്നത ഭരണസ്ഥാനങ്ങളിലെത്തുന്നതിന് ജന്മനാ തിരഞ്ഞെടുക്കപ്പെട്ടവനായിരുന്നുഫെർണാണ്ടോ. എന്നാൽ ദൈവത്താൽ പ്രത്യേകം വിളിക്കപ്പെട്ട ഫെർണാണ്ടോയ്ക്ക് തനിക്ക് ചുറ്റുമുണ്ടായിരുന്ന സമ്പന്നത വെറുമൊരു പുകപോലെയെന്നു തിരിച്ചറിയാൻ ചെറുപ്പത്തിൽ തന്നെ കഴിഞ്ഞിരുന്നുവെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു.

നഗരത്തിലെ ഏറ്റം പ്രശസ്തമായകത്തീഡ്രൽ സ്കൂളിലായിരുന്നു ഫെർണാണ്ടോയുടെ പ്രാഥമിക വിദ്യാഭ്യാസം. എന്നാൽ എപ്പോഴും ദേവാലയത്തിലും, അതിനോടനുബന്ധിച്ച കാര്യങ്ങളിലും അഭിരമിച്ചിരുന്ന തന്റെ ജീവിതം തുടർന്നും ദൈവീക വഴിയിലൂടെ പ്രയാണം ചെയ്യുന്നതിനാണെന്ന് അവൻ ചെറുപ്പത്തിൽ തന്നെ തിരിച്ചറിഞ്ഞിരുന്നു. മാതാപിതാക്കന്മാരുടെ അനുവാദത്തോടെ പതിനഞ്ചാമത്തെ വയസ്സിൽ ലിസ്ബണിനടുത്തുള്ള വിശുദ്ധ അഗസ്തീനോസിന്റെ ആശ്രമത്തിൽ ചേർന്ന് സന്യാസ പരിശീലനം ആരംഭിച്ചു. എന്നാൽ തങ്ങളുടെ പ്രിയപ്പെട്ട ഫെർണാണ്ടോയോടുള്ള സ്നേഹം പ്രകടിപ്പിക്കുന്നതിനായി വീട്ടുകാരും, കൂട്ടുകാരും ആശ്രമത്തിലെ നിത്യ സന്ദർശകരായിത്തീർന്നു. താൻ അഭിലഷിച്ച ഏകാന്തതയ്ക്കും, പ്രാർത്ഥനാജീവിതത്തിനും ഈ സന്ദർശനങ്ങൾ വിഘാതം സൃഷ്ടിക്കുന്നുവെന്ന് തിരിച്ചറിഞ്ഞ ഫെർണാണ്ടോ അവിടെനിന്നും ഇരുനൂറ് കിലോമീറ്റർ ദൂരത്തിലുള്ള പോർട്ടുഗല്ലിന്റെ അന്നത്തെ തലസ്ഥാനമായിരുന്ന കോയിമ്ബ്രയിലുള്ള സാന്താക്രൂസ് ആശ്രമത്തിലേക്ക് മാറ്റം ചോദിച്ചു വാങ്ങി. ഇവിടെയാണ് വൈദികനാകുന്നതിനുള്ള ദൈവശാസ്ത്ര പഠനവും, ലത്തീൻ ഭാഷാപഠനവും അദ്ദേഹം തുടർന്നു നടത്തിയത്. ഇക്കാലയളവിൽ തന്നെ അസാധാരണ പഠനവൈഭവം പ്രകടമാക്കിയിരുന്ന ഫെർണാണ്ടോ ഗഹനമായ ദൈവശാസ്ത്ര തത്വങ്ങളും വിശുദ്ധ ഗ്രന്ഥത്തിലെ രഹസ്യങ്ങളും വളരെ വേഗത്തിൽ ഹൃദിസ്ഥമാക്കുകയും അത് ആവശ്യമുള്ളപ്പോൾ ഓർമ്മിച്ചെടുക്കുകയും ചെയ്തിരുന്നു.

പൗരോഹിത്യ ശുശ്രൂഷയുടെ ആരംഭത്തിൽ പത്തൊൻപതാം വയസ്സിൽ ഫെർണാണ്ടോയെ ആശ്രമത്തിൽ വരുന്ന അതിഥികളുടെ ചുമതലക്കാരനായി നിയമിക്കുന്നു. ഈ സമയത്ത് അടുത്ത കാലത്ത് സ്ഥാപിതമായ ഫ്രാൻസിസ്കൻ സന്യാസ




www.malankaralibrary.com

സമൂഹത്തിലെ ചില സന്യാസികൾ സുവിശേഷ പ്രഘോഷണത്തിനായി ആഫ്രിക്കയിലേക്കുള്ള യാത്രാമദ്ധ്യേ ഫെർണാണ്ടോയുടെ ആശ്രമത്തിൽ അഥിതികളായി താമസിക്കുന്നു. ഇവരെ ആശ്രമത്തോട് ചേർന്നുള്ള ഈജിപ്തിലെ അന്തോണിയോസിന്റെ നാമത്തിൽ നിർമ്മിച്ച ചെറിയ കുടിലിൽ താമസിപ്പിച്ചു. അവരുടെ ലളിത ജീവിതവും, സുവിശേഷാധിഷ്ഠിത ചര്യകളും അവരെ പരിചരിച്ച ഫെർണാണ്ടോയെ അതിയായി ആകർഷിച്ചു. മൊറോക്കോയിൽ സുവിശേഷ പ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്ന സമയത്ത് ഇവർ അഞ്ചു പേരും അവിടെ രക്തസാക്ഷിത്വം വരിച്ചു എന്ന വാർത്തയാണ് പിന്നീട് കേൾക്കുന്നത്. പോർച്ചുഗല്ലിലെ ഹൗസിന്റെ പേരിൽ നിന്നും പ്രചോദനം ഉൾക്കൊണ്ടു മരുഭൂമിയിലെ മഹാനായ പുണ്യവാനെ മാതൃകയാക്കി അന്തോണിയോസ് എന്ന പുതിയ നാമം സ്വീകരിക്കുന്നു.

അഗസ്തീനോസിന്റെയും, തെർത്തുല്യന്റെയും നാടായ ആഫ്രിക്കയിൽ ക്രിസ്തു സന്ദേശം പൂർവ്വാധികം ശക്തിയോടെ പുനഃസ്ഥാപിക്കുക എന്ന ലക്ഷ്യത്തോടെ ഫ്രാൻസിസ്കൻ നിശ്ചയ ദാർഢ്യം കൈമുതലാക്കി ഫിലിപ്പോയെന്ന അത്മായ സഹോദരനെയും കൂട്ടി അന്തോണിയോസ് മൊറോക്കോയിലേക്ക് യാത്ര തിരിച്ചു. എന്നാൽ രക്തസാക്ഷിത്വം അന്തോണിയോസിനുവേണ്ടി ദൈവം കരുതി വച്ചിട്ടുണ്ടായിരുന്നില്ല.



രാജകുടുംബം അവരുടെ ശരീരങ്ങൾ വീണ്ടെടുത്ത് വീരോചിതമായ ശവസംസ്കാരം നടത്തി. എല്ലാവരും ഇവരുടെ മരണത്തിൽ ദുഃഖാർത്തരായപ്പോൾ ഫെർണാണ്ടോ അവരുടെ ലളിത ജീവിത ശൈലിയും, ആത്മാക്കളെ നേടുന്നതിനുള്ള തീക്ഷ്ണതയും, രക്തസാക്ഷിത്വത്തിനുള്ള ധീരതയും അനുകരിക്കാനുള്ള പരിശ്രമത്തിലായിരുന്നു. ഇവർ തുടങ്ങിവച്ചത് തുടരുക എന്ന ലക്ഷ്യത്തോടെ അഗസ്തീനോസിന്റെ ആശ്രമത്തിലെ അധികാരികളുടെ അനുവാദത്തോടെ ഫെർണാണ്ടോ ഫ്രാൻസിസ്കൻ സന്യാസ സമൂഹത്തിൽ ചേർന്നു. ആശ്രമത്തോട് ചേർന്നുണ്ടായിരുന്ന, രക്തസാക്ഷികളായ ഫ്രാൻസിസ്ക്കൻ സന്യാസികൾ വസിച്ച, അന്തോണിയോസ് ഗസ്റ്റ് മൊറോക്കോയിൽ അദ്ദേഹം രോഗബാധിതനായി നാല് മാസത്തിനുശേഷവും ഒരു പുരോഗതിയും ദർശിക്കാത്തതിനാൽ അധികാരികളുടെ നിർദേശ പ്രകാരം പോർച്ചുഗല്ലിലേക്ക് തിരികെ കപ്പൽ കയറാൻ നിർബന്ധിതനായി. എന്നാൽ കടൽ ക്ഷോഭത്തിൽപ്പെട്ട കപ്പൽ അദ്ദേഹത്തെ ഇറ്റാലിയൻ ദ്വീപായ സിസിലിയിൽ എത്തിച്ചു. അവിടുത്തെ മെസ്സീനയെന്ന പ്രദേശത്തെ ഫ്രാൻസിസ്കൻ ആശ്രമത്തിൽ അഭയം പ്രാപിച്ച അന്തോണിയോസ് പിന്നീട് ടസ്കണിയിൽ ഫ്രാൻസിസ്കൻ സന്യാസിനികളെ സഹായിക്കാനുള്ള ദൗത്യം ഏറ്റെടുക്കുന്നു.

ഈ സമയത്ത് 1221 മെയ് 30-ന് ഫ്രാൻസിസ്കൻ സമൂഹത്തിന്റെ നാലാം ജനറൽ ചാപ്റ്റർ അസ്സീസിയിൽ വച്ച് തുടങ്ങുന്നു. ചുരുങ്ങിയ

കാലയളവിലുള്ള ഫ്രാൻസിസ്കൻ സമൂഹത്തിന്റെ ത്വരിത വളർച്ച ഫ്രാൻസീസ് അസ്സീസിയുടെ വലിയ സ്വാധീനത്തിന്റെ അടയാളം കൂടിയായിരുന്നു. ഏതാണ്ട് രണ്ടായിരത്തോളം ഫ്രാൻസിസ്കൻ സന്യാസികൾ ഈ സമ്മേളനത്തിൽ സംബന്ധിക്കുന്നതിനായി അവിടെ എത്തിയിരുന്നു. ഫ്രാൻസിസിന്റെ ഏത് ആജ്ഞയും അനുസരിക്കാൻ സന്നദ്ധരായി, ലോകത്തിന്റെ ഏതു കോണിലും സുവിശേഷ ദൗത്യവുമായി പോകുന്നതിനും അവർ തയ്യാറായിരുന്നു. അന്തോണിയോസിന് ഈ അനുഭവം വലിയ ആത്മീയ അനുഭൂതി നൽകുന്നതായിരുന്നു. അവരിൽ ഒരാളായി ആരുമറിയാതെ നിൽക്കുമ്പോഴും, ഒരിക്കൽ തന്റെ സന്യാസ സമൂഹത്തിലെ ഏറ്റം അറിയപ്പെടുന്ന വിശുദ്ധനായി ലോകം തന്നെ അറിയും എന്ന് അന്തോണിയോസ് ഒരിക്കലും കരുതിയിട്ടുണ്ടാവില്ല. തന്റെ സമൂഹ സ്ഥാപകനായ ഫ്രാൻസിസിന്റെ അരികിൽ സമയം ചിലവഴിക്കാൻ സാധിച്ചത് വലിയ ഭാഗ്യമായി അന്തോണിയോസ് കരുതി.

ഇങ്ങനെയൊക്കെ ആയിരുന്നെങ്കിലും ഇറ്റലിയിലെ ആശ്രമങ്ങളിലൊന്നും കൃശഗാത്രനും, ഒരു രോഗിയെപ്പോലെ എപ്പോഴും കാണപ്പെട്ടിരുന്നവനുമായ അന്തോണിയോസിനെ ആർക്കും ആവശ്യമുണ്ടായിരുന്നില്ല. മാത്രമല്ല അദ്ദേഹത്തിന്റെ വിദ്യാഭ്യാസത്തെക്കുറിച്ചും, കഴിവുകളെക്കുറിച്ചും അധികമാർക്കും അറിവുണ്ടായിരുന്നില്ല. എന്ത് ജോലിയും ചെയ്യുന്നതിന് തയ്യാറായിരുന്നെങ്കിലും തങ്ങളുടെ സന്യാസ ഭവനത്തിനു അന്തോണിയോസ് ഒരു ബാധ്യതയായിത്തീരുമെന്ന് കരുതിയ ആശ്രമാധിപന്മാരാരും അദ്ദേഹത്തെ കൂടെക്കൂട്ടാൻ തയ്യാറായില്ല. അങ്ങനെയിരിക്കുമ്പോൾ ബൊളോഞ്ഞോയിലെ പ്രോവിൻസിന്റെ സുപ്പീരിയർ ഫാ. ഗ്രാസ്സിയന് ആറ് ബ്രദേഴ്സ് മാത്രമുണ്ടായിരുന്ന ഒരു ഭവനത്തിൽ കുർബാനയർപ്പിക്കുന്നതിന് ഒരു വൈദികനെ ആവശ്യമായിരുന്നു. അങ്ങനെ മലമുകളിലുള്ള മോൻതേപൗളോ ഭവനത്തിലേക്ക് അന്തോണിയോസ് അയക്കപ്പെട്ടു.

ഫ്രാൻസിസ്കൻ സമൂഹ സ്ഥാപനത്തിന്റെ ആരംഭം മുതൽതന്നെ നഗരങ്ങളിലും ഗ്രാമങ്ങളിലുമൊക്കെ ആശ്രമങ്ങൾ സ്ഥാപിക്കുകയും ലാളിത്യത്തിലധിഷ്ഠിതമായി സുവിശേഷ പ്രവർത്തനങ്ങളിൽ ഫ്രാൻസിസ്കൻ സന്യാസികൾ ഏർപ്പെടുകയും ചെയ്തിരുന്നു. ടസ്കണിയിലെ മലനിരകളിലുള്ള അധികമാരും കടന്നു ചെല്ലാത്ത ആശ്രമം അന്തോണിയോസിനെ സംബന്ധിച്ചു പ്രാർത്ഥനയ്ക്കും ദൈവീക സംസർഗ്ഗത്തിനും ഏറ്റം അനുയോജ്യമായ സ്ഥലമായിരുന്നു. അവിടെ തന്റെ സന്യാസ സഹോദരങ്ങൾക്ക് വേണ്ടി എല്ലാ ദിവസവും ബലിയർപ്പിക്കുകയും, അതിന് ശേഷം അവിടെ ആശ്രമത്തോട് ചേർന്നുണ്ടായിരുന്ന ഒരു ഗുഹയിൽ പ്രാർത്ഥനയിലും ധ്യാനത്തിലും ദൈവീക സംസർഗ്ഗത്തിലും അന്തോണിയോസ് തന്റെ സമയം ചിലവഴിക്കുകയും ചെയ്തു. ബ്രഡും വെള്ളവും മാത്രം അനുദിനം ആഹാരമാക്കി വൈക്കോലിൽ ഒരു കല്ല് തലയിണയായി ഉപയോഗിച്ച് ഉറങ്ങുകയും ചെയ്യുന്ന അന്തോണിയോസിന്റെ ദൈവീക ചൈതന്യം അപ്പോൾ അധികമാരും കണ്ടിരുന്നില്ല. ഈ ശാരീരിക തപശ്ചര്യകൾ വലിയ ആത്മീയ ഉന്നതിയിലേക്ക് ഉയരുന്നതിനുള്ള ചവിട്ടുപടികളായി അദ്ദേഹം ഉപയോഗിച്ചു. എന്നാൽ ഈ കാലയളവിലാണ് അദ്ദേഹം സങ്കീർത്തന പുസ്തകം വിവർത്തനം ചെയ്ത് അതിന് തന്റേതായ ഒരു ഭാഷ്യം തയ്യാറാക്കിയത്. വലിയ സുവിശേഷ പ്രസംഗകനാകുന്നതിനായി ദൈവം ഒരുക്കിക്കൊടുത്ത വഴികളായിരുന്നു ഇവയെന്ന് അന്ന് അന്തോണിയോസ് കരുതിയില്ല.



ഫോർലി എന്ന സ്ഥലത്തുവച്ചു 1222 മാർച്ച് 19-ന് നടന്ന ഡൊമിനിക്കൻ-ഫ്രാൻസിസ്കൻ സന്യാസിമാരുടെ വൈദികപ്പട്ടം നൽകൽ ശുശ്രൂഷയിൽ സംബന്ധിക്കുന്നതിന് അന്തോണിയോസിനും സഹോദരന്മാർക്കും ക്ഷണം ലഭിച്ചു. ധാരാളം ജനങ്ങളും അതിനായി അവിടെ എത്തിയിരുന്നു. എന്നാൽ അവിടെ ആര് പ്രസംഗം നടത്തും എന്നതിനെക്കുറിച്ചു ചിന്താക്കുഴപ്പം ഉണ്ടായി. സുവിശേഷ പ്രഘോഷണത്തിന് വിശ്രുതരായ ഡൊമിനിക്കൻ സന്യാസികൾ അത് ചെയ്തുകൊള്ളുമെന്ന് ഫ്രാൻസിസ്ക്കൻ സന്യാസികൾ ചിന്തിച്ചു. എന്നാൽ ആരും തന്നെ അവിടെ ഇതിനായി ഒരുങ്ങിയിട്ടില്ലായെന്നു പെട്ടെന്ന് എല്ലാവർക്കും ബോധ്യമായി. അവിടെ സന്നിഹിതനായിരുന്ന ഫ്രാൻസിസ്കൻ പ്രൊവിൻഷ്യൽ അന്തോണിയോസിനോട് അദ്ദേഹത്തിന്റെ എതിർപ്പ് വകവയ്ക്കാതെ ദൈവം വെളിപ്പെടുത്തുന്നതനുസരിച്ചു പ്രസംഗിക്കാൻ അപ്പോൾ ആവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ ഉറച്ച ശബ്ദവും, ദൈവ വചനത്തി


www.malankaralibrary.com

ലുള്ള അഗാധ പാണ്ഡിത്യവും, ശ്രോതാക്കളെ ഇരുത്തി ചിന്തിപ്പിക്കുന്ന ലാളിത്യത്തോടെയുള്ള ആശയ സംവേദനവും എല്ലാവരുടെയും പ്രശംസയ്ക്ക് കാരണമായി. ഇങ്ങനെ ഒരു സംഭവം നടന്നില്ലായിരുന്നുവെങ്കിൽ ഒരുപക്ഷെ അന്തോണിയോസ് എന്ന വലിയ പ്രസംഗകൻ ലോകത്തിന് മുൻപിൽ പ്രത്യക്ഷപ്പെടില്ലായിരുന്നു. മാത്രമല്ല അന്തോണിയോസിനെ ഔന്നത്യത്തിലേക്ക് ഉയർത്തുന്നതിന് ദൈവം ഒരുക്കിയ വഴിയായിരുന്നു ഈ അവസരം. യാതൊരു മുന്നൊരുക്കവുമില്ലാതെ ഇപ്രകാരം പ്രസംഗിക്കാൻ ഒരാൾക്ക് സാധിക്കുമെങ്കിൽ അത് ഇദ്ദേഹത്തിലുള്ള ദൈവീക പ്രവർത്തനത്തിന്റെ അടയാളമല്ലാതെ മറ്റെന്താണ്! അങ്ങനെ സുവിശേഷപ്രസംഗകനായ അന്തോണിയോസ് ഉദയം ചെയ്തു!

ഈ സംഭവത്തിനു ശേഷം ഫ്രാൻസിസ്കൻ പ്രൊവിൻഷ്യൽ അധികാരി അന്തോണിയോസിനെ തന്റെ പ്രോവിൻസിന്റെ ഔദ്യോഗിക പ്രസംഗകനായി നിയമിച്ചു. ഏറെത്താമസിയാതെ അന്തോണിയോസിനെക്കുറിച്ചുള്ള ഈ വിവരങ്ങൾ ഫ്രാൻസിസിനുണ്ടായിരുന്നു. ഇത്തരുണത്തിൽ അന്തോണിയോസിനും തന്റെ പുതിയ പ്രവർത്തന രീതികളെക്കുറിച്ചു ചില ആകുലതകൾ ഉണ്ടായി. മിലാനിലും മറ്റും പ്രസംഗിക്കാനായി ക്ഷണിക്കപ്പെടുകയും എല്ലാവരും തന്റെ പ്രസംഗങ്ങളെ വലുതായി പ്രശംസിക്കുകയും ചെയ്യുന്നത് ദരിദ്രാരൂപിയിലും, എളിമയിലും വീഴ്ച്ചക്കുണ്ടാക്കും എന്ന ചിന്ത അദ്ദേഹത്തിനുണ്ടായി. തത്ഫലമായി തന്റെ സംശയ ദൂരീകരണാർത്ഥം അദ്ദേഹം ഫ്രാൻസിസ് അസ്സീസിക്ക് എഴുതുകയും, എല്ലാ കാര്യങ്ങളും ഇപ്പോൾ ചെയ്യുന്നതുപോലെ തുടർന്നുകൊള്ളാനുള്ള അനുവാദവും, പ്രോത്സാഹനവും അവിടെനിന്ന് ലഭിക്കുകയും ചെയ്തു.

വിജ്ഞാനത്തിന്റെയും വിശുദ്ധിയുടെയും നിറകുടമായിരുന്ന അന്തോണിയോസ് താൻ പ്രസംഗിക്കുന്ന വാക്കുകൾ ജീവിതത്തിൽ അക്ഷരംപ്രതി പാലിക്കാനായി ശ്രദ്ധിച്ചിരുന്നു. ഒരിക്കൽ പ്രസംഗിക്കാനായി പോയ അന്തോണിയോസിനെ അനുധാവനം ചെയ്ത ഒരു സന്യാസ സഹോദരൻ ആശ്രമത്തിൽ തിരികെയെത്തിയപ്പോൾ അദ്ദേഹ



സിസ് അസ്സീസിയുടെ ചെവികളിലുമെത്തി. അന്തോണിയോസിന്റെ ഇഷ്ടമനുസരിച്ചു, മറ്റുള്ളവർ ആവശ്യപ്പെടുന്നതനുസരിച്ചു, ഏത് സ്ഥലത്തും എപ്പോൾ വേണമെങ്കിലും സുവിശേഷം പ്രസംഗിക്കുന്നതിനുള്ള അനുവാദം അതോടെ ഫ്രാൻസിസ് അസ്സീസ്സിയിൽ നിന്നും അദ്ദേഹത്തിന് ലഭിച്ചു. മാത്രമല്ല, അന്തോണിയോസിനെ അക്കാലത്തെ വലിയ ദൈവശാസ്ത്രജ്ഞന്മാരുടെ അരികിൽ പോയി പഠിക്കുന്നതിനും അത് സമൂഹത്തിലെ ചെറുപ്പക്കാരായ സന്യാസികൾക്ക് പറഞ്ഞുകൊടുക്കുന്നതിനുമായി ഫ്രാൻസിസ് നിയോഗിച്ചു. ഫ്രാൻസിസ് അസ്സിസ്സിയുടെ ഭാഗത്തു നിന്നുള്ള ഒരു അസാധാരണ നടപടിയായി ഇത് കരുതപ്പെട്ടു. കാരണം, ഒരുപാട് ദൈവശാസ്ത്ര പഠനം ദാരിദ്ര്യ ജീവിതത്തോടും, സേവനമനോഭാവത്തോടും ഒരു സന്യാസിക്ക് അവമതിപ്പുണ്ടാക്കും എന്ന ചിന്ത ത്തോട് നിരാശയോടെ പറഞ്ഞു: "എന്തുകൊണ്ടാണ് അങ്ങ് ഇന്ന് ഒന്നും പ്രസംഗിക്കാതിരുന്നത്?" അന്തോണിയോസിന്റെ മറുപടി ഇപ്രകാരമായിരുന്നു: "നമ്മൾ ദീർഘമായി പ്രസംഗിച്ചു ... നമ്മുടെ വേഷവും, നമ്മുടെ പെരുമാറ്റ വിധികളും, നമ്മുടെ പ്രാർത്ഥനാരീതികളും നയനങ്ങളാൽ ദർശിച്ചവർക്ക് വാക്കുകൾകൊണ്ടെന്നതിനേക്കാൾ വലിയ പ്രസംഗമായി അത് അനുഭവപ്പെട്ടു." (ഇത്തരം പ്രവർത്തികൾ ചെയ്തതായി വി. ഫ്രാൻസിസ് അസ്സീസിയുടെ ജീവചരിത്രത്തിലും രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റേതായി പറയപ്പെടുന്ന ഒരു പ്രശസ്ത വാചകമാണ്: "എല്ലായ്പ്പോഴും സുവിശേഷം പ്രസംഗിക്കുക ...ആവശ്യമെങ്കിൽ മാത്രം വാക്കുകൾ ഉപയോഗിക്കുക").

അന്തോണിയോസിന്റെ ദൈവവചന വിശകലന രീതി വെളിവാക്കുന്ന ഒരു ഉദാഹരണം പറയാം.


www.malankaralibrary.com



1226-ൽ എല്ലാ ആത്മാക്കൾക്കും വേണ്ടി പ്രാർത്ഥിക്കുന്ന നവംബർ 2-ന് നടത്തിയ പ്രസംഗത്തിൽ ഒരു സങ്കീർത്തനഭാഗം വിശദീകരിച്ചത് അവിടെ സന്നിഹിതനായിരുന്ന ഒരു ബനഡിക്ടിൻ സന്യാസി കുറിച്ച് വച്ചിട്ടുണ്ട്. അതിപ്രകാരമാണ്: "... രാത്രിയിൽ വിലാപമുണ്ടായേക്കാം; എന്നാൽ പ്രഭാതത്തോടെ സന്തോഷത്തിന്റെ വരവായി" (സങ്കീ. 30:5). "മൂന്ന് തരത്തിലുള്ള സന്ധ്യയും, മൂന്ന് തരത്തിലുള്ള പ്രഭാതവും ...മൂന്ന് തരത്തിലുള്ള വിലാപവും, മൂന്ന് തരത്തിലുള്ള ആനന്ദവും ...ഒന്നാമത്തെ സന്ധ്യ പറുദീസയിൽ ആദിമാതാപിതാക്കൾ പാപത്തിൽ നിപതിക്കുന്നതാണ്; രണ്ടാമത്തെ ശോക സന്ധ്യ നമ്മുടെ രക്ഷകന്റെ സഹനത്തിന്റേതും മരണത്തിന്റേതുമാണ്; മൂന്നാമത്തേത് നമ്മുടെ തന്നെ മരണത്തിന്റെ സന്ധ്യയാണ്. ഇനിയും മൂന്ന് പ്രഭാതങ്ങൾ ...ഒന്നാമത്തേത് മിശിഹായുടെ ജനനത്തിന്റെ പ്രഭാതം, രണ്ടാമത്തേത് രക്ഷകന്റെ ഉയിർപ്പിന്റെ പ്രഭാതം, മൂന്നാമത്തേത് നമ്മുടെതന്നെ വരാനിരിക്കുന്ന ഉത്ഥാനത്തിന്റെ പ്രഭാതം". അസാധാരണമായ ദൈവീക വെളിപാടുകളുടെ ഒരു ശേഖരമായിരുന്നു അന്തോണിയോസിന്റെ പ്രസംഗങ്ങൾ എന്ന് മനസ്സിലാക്കുന്നതിന് ഈ ചെറിയ വിവരണം മതിയാവും.

കാണാതെ പോയ വസ്തുക്കൾ കണ്ടു കിട്ടുന്നതിന് വേണ്ടി വി.അന്തോണിയോസിന്റെ മധ്യസ്ഥത അപേക്ഷിച്ചു വിശ്വാസികൾ പ്രാർത്ഥിക്കുന്നതിനു പിന്നിൽ അന്തോണിയോസിന്റെ ജീവിതത്തിൽ നടന്ന ഒരു സംഭവമാണ് അടിസ്ഥാനം. ഇറ്റലിയിലെ ബൊളോഞ്ഞയിലെ ആശ്രമത്തിൽ താമസിക്കുക കാലയളവിൽ അന്തോണിയോസിന് വളരെ പ്രിയപ്പെട്ട, പ്രസംഗ കുറിപ്പികൾ എഴുതി വച്ചിരുന്ന, സങ്കീർത്തന പുസ്തകം കാണാതാവുന്നു. ഇത് ആശ്രമം ഉപേക്ഷിച്ചു പോകാൻ തീരുമാനമെടുത്ത ഒരു വിദ്യാർത്ഥി മോഷ്ടിച്ചുകൊണ്ടു പോയതായിരുന്നു. അച്ചടി വിദ്യ കണ്ടു പിടിച്ചിട്ടില്ലാത്ത ആ കാലഘട്ടത്തിൽ ഏതു പുസ്തകവും വിലപിടിപ്പുള്ളതായിരുന്നു. ദാരിദ്ര്യ വ്രതമെടുത്തിട്ടുള്ള ഒരു സന്യാസിയെ സംബന്ധിച്ച് പകരം വയ്ക്കാനാവാത്ത അമൂല്യ സമ്പാദ്യമായിരുന്നു ഇത്. അന്തോണിയോസ് പുസ്തകം കണ്ടു കിട്ടുന്നതിനായി തീക്ഷ്ണമായി പ്രാർത്ഥിക്കുകയും തത്ഫലമായി ഈ വിദ്യാർത്ഥി അതുമായി തിരികെയെത്തുകയും, മനസ്താപപ്പെട്ടു വീണ്ടും ആശ്രമത്തിൽ ചേരുന്നതിന് ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. ഈ പുസ്തകം ഇന്നും ബൊളോഞ്ഞയിലെ ഫ്രാൻസിസ്കൻ ആശ്രമത്തിൽ സൂക്ഷിച്ചിട്ടുണ്ടെന്ന് പറയപ്പെടുന്നു.

അന്തോണിയോസിന്റെ ജീവിതവുമായി ബന്ധപ്പെട്ട് ധാരാളം ഐതീഹ്യങ്ങളും നിലവിലുണ്ട്. അതിൽ രണ്ടെണ്ണം മാത്രം ഇവിടെ കുറിക്കുന്നു. അഡ്രിയാറ്റിക് സമുദ്രതീരത്തുള്ള റിമിനി എന്ന സ്ഥലത്തുള്ള നിരീശ്വരവാദികൾ അന്തോണിയോസിനോട് അവജ്ഞയോടെ പെരുമാറിയപ്പോൾ അദ്ദേഹം കടൽത്തീരത്തുപോയി ഏകനായി നിന്നു പ്രസംഗിച്ചു. ഈ അവസരത്തിൽ അദ്ദേഹത്തിന്റെ മുൻപിൽ മത്സ്യക്കൂട്ടം പ്രത്യക്ഷപ്പെടുകയും അന്തോണിയോസ് മത്സ്യങ്ങളോട് പ്രസംഗിക്കുകയും ചെയ്തു. ഇത് കണ്ട പ്രദേശവാസികൾ മാനസാന്തരപ്പെടുകയും ദൈവത്തിലേക്ക് തിരിയുകയും ചെയ്തുവെന്നതാണ് കഥ. രണ്ടാമത്തേത്, ഫ്രാൻസിലെ ടുളൂസ് എന്ന സ്ഥലത്തു പ്രസംഗത്തിനായി ചെന്നപ്പോൾ അവിടെയുള്ള അവിശ്വാസികൾ വിശുദ്ധ കുർബാനയിലുള്ള ക്രിസ്തുസാന്നിധ്യം തെളിയിക്കുന്നതിനായി അന്തോണിയോസിനെ വെല്ലുവിളിച്ചു. അന്തോണിയോസിനെ കളിയാക്കിയ ഒരാൾ പട്ടിണിക്കിട്ട ഒരു കഴുതയെ വിശുദ്ധ കുർബാന എഴുന്നള്ളിച്ചു കൊണ്ടുപോയപ്പോൾ അവിടെ കൊണ്ട് വരികയും ആ സമയത്ത് അതിന് തീറ്റ കൊടുക്കുകയും ചെയ്തു. എന്നാൽ കഴുത തീറ്റ ഉപേക്ഷിച്ചു മുട്ടുകുത്തി നിന്നുവെന്നും അത് അനേകരുടെ വിശ്വാസത്തെ ദൃഢപ്പെടുത്തി എന്നുമാണ് പറയപ്പെടുന്നത്.

തന്റെ ആശ്രമ ജോലികൾ കൂടാതെ ചിലപ്പോഴൊക്കെ മോണ്ടപെല്ലിയറിലെയും, ഫ്രാൻസിലെ ടുളൂസിലെയും യൂണിവേഴ്സിറ്റികളിൽ അധ്യാപനത്തിനായും അന്തോണിയോസ് സമയം കണ്ടെത്തിയിരുന്നു. എന്നാൽ സുവിശേഷ പ്രസംഗമായിരുന്നു അദ്ദേഹത്തിന്റെ ഏറ്റം വലിയ ദൈവീക ദാനമായി കരുതപ്പെട്ടിരുന്നത്. 1226-ൽ ഫ്രാൻസിലെ ആർലെസിൽ വച്ച് നടന്ന സമൂഹത്തിന്റെ ജനറൽ ചാപ്റ്ററിനു ശേഷം അന്തോണിയോസിനെ ഇറ്റലിയുടെ വടക്കൻ പ്രോവിൻസിന്റെ ചുമതലക്കാരനായി നിയമിച്ചു. അങ്ങനെ പാദുവ നഗരം തന്റെ പ്രവർത്തന കേന്ദ്രമായി അദ്ദേഹം തിരഞ്ഞെടുത്തു. ഒരിക്കൽ ആർക്കും വേണ്ടാത്തവനായിരുന്നു അന്തോണിയോസെങ്കിൽ ഇന്ന് എല്ലാവരും അന്വേഷിക്കുന്നവനും, എല്ലാവർക്കും ആവശ്യമുള്ളവനുമായി അദ്ദേഹം മാറി. 1228-ൽ അന്തോണിയോസിന്റെ മുപ്പത്തിമൂന്നാം വയസ്സിൽ റോം സന്ദർശിച്ചപ്പോൾ ഗ്രിഗറി ഒൻപതാം മാർപ്പാപ്പ അവിടെ പ്രസംഗിക്കുന്നതിനായി അദ്ദേഹത്തോട് ആവശ്യപ്പെട്ടു. വളരെ വ്യത്യസ്തമായ ഈ പ്രസംഗശേഷം മാർപ്പാപ്പ അദ്ദേഹത്തെ "വിശുദ്ധ ഗ്രന്ഥത്തിന്റെ പേടകം" എന്നാണ് വിശേഷിപ്പിച്ചത്.



www.malankaralibrary.com



"പെന്തകൊസ്തി റോമിൽ ആവർത്തിക്കപ്പെട്ടു" എന്നായിരുന്നു പേപ്പൽ കോർട്ടിലെ അന്നത്തെ കേൾവിക്കാരുടെ പ്രതികരണം.

അന്തോണിയോസിന്റെ അവസാന കാലങ്ങളിലെ പ്രസംഗങ്ങൾ കേൾക്കാൻ മുപ്പതിനായിരത്തിലധികം ആളുകൾ ഒരുമിച്ചു കൂടിയിരുന്നു. ദേവാലയങ്ങളിൽ അവരെ ഉൾക്കൊള്ളാൻ സാധിക്കാതിരുന്നതുകൊണ്ട് പലപ്പോഴും തുറന്ന സ്ഥലങ്ങളിലായിരുന്നു അത്തരം സമ്മേളനങ്ങൾ നടന്നിരുന്നത്. വലിയ രോഗങ്ങൾ അലട്ടിയിരുന്ന അന്തോണിയോസ് 1231 ജൂൺ 13-ന് ഇറ്റലിയിലെ കമ്പോസാംപിയെറോ എന്ന സ്ഥലത്തു നിന്നും പാദുവായിലേക്ക് വരുന്ന വഴിക്കുവച്ചു തന്റെ മുപ്പത്തഞ്ചാം വയസ്സിൽ സ്വർഗ്ഗവാസത്തിനായി പോയി. സാന്ത മരിയ മാത്തർ ഡൊമിനി എന്ന പള്ളിയിൽ അടക്കം ചെയ്തു. പാദുവായിലെ പള്ളിമണികളെല്ലാം അന്തോണിയോസിന്റെ മരണ സമയത്തു തനിയെ നാദം മുഴക്കിയെന്ന പാരമ്പര്യവും നിലവിലുണ്ട്. മുപ്പതുവർഷത്തിന് ശേഷം അന്തോണിയോസിന്റെ ഭൗതീക ശരീരം ബസിലിക്കയിലേക്ക് മാറ്റുന്ന സമയത്ത് അനേകർക്ക് വചനം പകർന്നുകൊടുത്ത അദ്ദേഹത്തിന്റെ നാവ് ജീർണ്ണത പ്രാപിക്കാതെയിരുന്നു. ഇന്നും ആ നാവ് പ്രത്യേകമായി ഒരു പേടകത്തിനുള്ളിൽ സുവിശേഷ പ്രഘോഷകർക്ക് മാതൃകയും പ്രചോദനവുമേകുന്നതിനായി പാദുവായിലെ അന്തോണിയോസിന്റെ ബസിലിക്കയിൽ പ്രദർശിപ്പിച്ചിരിക്കുന്നു.

അന്തരിച്ചു ഒരു വർഷം പൂർത്തിയാകുംമുമ്പ് നാമകരണം ചെയ്യപ്പെട്ട വിശുദ്ധനാണ് പാദുവായിലെ വിശുദ്ധ അന്തോണിയോസ്. അന്തോണിയോസിന്റെ മധ്യസ്ഥതയിൽ ഒരുപാടു അത്ഭുങ്ങൾ നടക്കുകയും അദ്ദേഹത്തിന്റെ കബറിടം വലിയ തീർത്ഥാടന സ്ഥലമായി പെട്ടെന്ന് തന്നെ മാറുകയും ചെയ്തു. അതിന്റെ അംഗീകാരം കൂടിയായിരുന്നു ഇത്ര പെട്ടെന്ന് ഗ്രിഗറി ഒമ്പതാമൻ മാർപാപ്പയെ അന്തോണിയോസിനെ വിശുദ്ധ പദവിയിലേക്കുയർത്തുന്നത്തിനു പ്രേരിപ്പിച്ച ഘടകം. അദ്ദേഹത്തിന്റെ വലിയ ദൈവശാസ്ത്ര സംഭാവനകളും പ്രബോധനങ്ങളുടെ ആഴവും കണക്കിലെടുത്ത്, പീയൂസ് പന്ത്രണ്ടാമൻ മാർപാപ്പ അന്തോണിയോസിനെ സഭയിലെ വേദപാരംഗതനായി 1946 ജനുവരി 16-ന് പ്രഖ്യാപിച്ചു.

ഇന്ന് അന്തോണിയോസിനെ അടക്കം ചെയ്തിരിക്കുന്ന ബസിലിക്ക സഭയുടെ ഔദ്യോഗിക എട്ടു അന്തർദേശീയ തീർത്ഥാടന കേന്ദ്രങ്ങളിലൊന്നാണ്. പതിമൂന്നാം നൂറ്റാണ്ടിൽ തന്നെ അവിടെ വലിയൊരു ദേവാലയം നിർമ്മിച്ചിരുന്നു. പിന്നീട് പതിനാലും, പതിനഞ്ചും നൂറ്റാണ്ടുകളിൽ അവിടെ വരുന്ന തീർത്ഥാടകരുടെ ബാഹുല്യം കാരണം അത് പുതുക്കിപ്പണിയുകയും ചെയ്തു. അന്തോണിയോസിന്റെ നൊവേന പ്രാർത്ഥനകളും, മറ്റു ഭക്താഭ്യാസങ്ങളും ഇന്ന് ധാരാളമായി ഉപയോഗിക്കപ്പെടുന്നുണ്ട്. കൂടാതെ അദ്ദേഹം മരിക്കുന്നതിന് മുൻപായി കമ്പോസാംപിയെറോ എന്ന സ്ഥലത്തു നിന്നും പാദുവായിലേക്ക് നടന്നതിനെ അനുസ്മരിച്ചു ആ ഇരുപഞ്ചു കിലോമീറ്റർ ദൂരം നടക്കുന്ന അനേകം വിശ്വാസികൾ ഉണ്ട്. ഇതിന് "അന്തോണിയോസിന്റെ നടത്തം" "അവസാന നടത്തം" എന്ന പേരുകളിലൊക്കെയാണ് അറിയപ്പെടുന്നത്. ഇത് കൂടാതെ ഇറ്റലിയുടെ വിവിധ ഭാഗങ്ങളിൽ നിന്നും വിശുദ്ധന്റെ കബറിടത്തിലേക്ക് പദയാത്ര നടത്തി പ്രാർത്ഥിക്കാനായെത്തുന്ന അനേകം തീർത്ഥാടകരും ഉണ്ട്. ദൈവവഴിയിലൂടെ ലാളിത്യത്തോടെ നടക്കാൻ ശ്രമിച്ചു വലിയ അത്ഭുതങ്ങൾ പ്രവർത്തിച്ച അന്തോണിയോസ് യേശുവിനെ മറ്റുള്ളവർക്ക് തന്റെ വാക്കിലൂടെയും പ്രവൃത്തിയിലൂടെയും പകർന്ന് കൊടുത്തത് നമ്മെ എല്ലായ്പ്പോഴും പ്രചോദിപ്പിക്കേണ്ടതാണ്.



ബോബി ഏബ്രഹാം

# കോൺഗ്രസിനു വേണം കായകൽപ ചികിത്സ

ഈ കോൺഗ്രസിനെന്തെന്തുപറ്റി? അതു ചോദിക്കാത്ത ആരും ഇല്ല ഇന്ത്യയിൽ. ഏറ്റവും ഒടുവിൽ ബിഹാറിലും പരാജയം രുചിച്ചു കോൺഗ്രസ്. എന്നിട്ടും പരിഹാരം കാണാനാവാതെ കുഴങ്ങുകയാണ് കോൺഗ്രസ്. കർണാടകത്തിലും മധ്യപ്രദേശിലും ബിജെപി ഏറ്റവും നെറികെട്ട രാഷ്ട്രീയം കളിച്ച് ജനവിധിയെ അട്ടിമറിച്ചു എന്നു കോൺഗ്രസ് ആരോപിക്കുമ്പോഴും ആ കാര്യങ്ങളൊന്നും ജനത്തെ ബോധ്യപ്പെടുത്താൻ കഴിയാത്ത അവസ്ഥയിലാണോ കോൺഗ്രസ്.

കോൺഗ്രസ് രാഷ്ട്രീയം സൂക്ഷ്മമായി നിരീക്ഷിക്കുന്ന ആർക്കും മനസ്സിലാകുന്ന ഒരു കാര്യമുണ്ട്. 1970 കളിലെ മാനസികാവസ്ഥയിലാണ് ഇന്നും കോൺഗ്രസ് നേതൃത്വം. പ്രണബ് മുഖർജിയെപ്പോലെയൊരു തന്ത്രശാലിയെ പ്രധാനമന്ത്രിയാക്കാൻ ഭയപ്പെട്ട് മൻമോഹൻ സിങ്ങിനെ പ്രധാനമന്ത്രിയാക്കിയതാണ് 2004 ൽ കാണിച്ച മണ്ടത്തരം. മൻമോഹൻ സിങ് മിടുക്കനായിരുന്നു. എന്നാൽ രാഷ്ട്രീയ തന്ത്രശാലിയായിരുന്നില്ല. പ്രണബ് പ്രധാനമന്ത്രിയും മൻമോഹൻ സിങ് ധനമന്ത്രിയും ആയിരുന്നെങ്കിൽ ഇന്ന് അനുഭവിക്കുന്ന തകർച്ചയിലേക്ക് കോൺഗ്രസ് പോകില്ലായിരുന്നു. രണ്ടാം യുപിഎ സർക്കാരിന്റെ കാലത്ത് രാഹുൽ ഗാന്ധി കൂടി മന്ത്രിസഭയിലെത്തിയിരുന്നെങ്കിൽ കാര്യങ്ങൾ ഇങ്ങനെ കൈവിട്ടുപോകില്ലായിരുന്നു. ഇന്ദിരാ ഗാന്ധിയുടെ കാലത്ത് മുഖ്യമന്ത്രിയെയൊക്കെ ഡൽഹിയിൽ നിന്നു നിയമിക്കാമായിരുന്നു. വിമത സ്വരം ഉയർത്തുന്നവരെ രാഷ്ട്രീയ വനവാസത്തിന് അയയ്ക്കാമായിരുന്നു. കാരണം അത്ര ശക്തമായിരുന്നു കോൺഗ്രസ്. എന്നാൽ ആ കാലം പോയെന്നു മനസ്സിലാക്കാൻ നേതൃത്വത്തിനു കഴിയാതെ പോകുന്നു.

അല്ലെങ്കിൽ നേതൃത്വത്തിന് കത്തെഴുതിയെന്ന പേരിൽ മികച്ച നേതാക്കളെ മൂലയ്ക്കിരുത്താൻ നോക്കുമായിരുന്നോ?. ആ കത്തെഴുതിയവരിൽ ശശി തരൂരുമുണ്ടായിരുന്നു എന്നോർക്കുക. ഇന്നു കോൺഗ്രസിന് അഖിലേന്ത്യാ തലത്തിൽ ഉയർത്തിക്കാട്ടാവുന്ന നേതാവാണ് അദ്ദേഹം. രാജ്യമെമ്പാടും യുവത്വത്തെ ആകർഷിക്കാൻ കഴിവുള്ള നേതാവ്. അദ്ദേഹത്തിനൊപ്പം സച്ചിൻ പൈലറ്റിനെക്കൂടി അഖിലേന്ത്യാ നേതൃത്വത്തിൽ കൊണ്ടുവരുകയും പ്രിയങ്കയോ രാഹുലോ പ്രസിഡന്റ് സ്ഥാനം ഏറ്റെടുക്കുകയും ചെയ്തിരുന്നെങ്കിൽ കോൺഗ്രസിന് പുതിയൊരു മുഖം ലഭിക്കുമായിരുന്നു. ഇനി അവർക്കു പ്രസിഡന്റ് സ്ഥാനം വയ്യെങ്കിൽ നേതൃത്വത്തിൽ നിന്നാൽ മതി. മുകളിൽ പറഞ്ഞവർക്കൊപ്പം രാജ്യത്ത് ഇന്ന് ഉയർന്നുവരുന്ന പുതുതലമുറ ദളിത് നേതാക്കൾക്കുകൂടി ഇടം കൊടുത്താൽ കോൺഗ്രസിന് ജനങ്ങളുടെ ഇടയിൽ അംഗീകാരം ഉണ്ടാകും.

കോൺഗ്രസിനെ പണ്ടുമുതലേ ചിലർ മൃദുഹിന്ദുത്വ പാർട്ടിയെന്നു വിമർശിക്കുന്നുണ്ട്. അതു കേട്ട് പേടിച്ച ഉടൻ നെറ്റിയിലെ പൊട്ട് മായ്ച്ചുകളഞ്ഞിട്ടു കാര്യമില്ല. ഒരു രാജ്യത്തെ യാഥാർഥ്യങ്ങൾ മനസ്സിലാക്കിവേണം ഒരു രാഷ്ട്രീയ കക്ഷി അതിന്റെ നിലപാടുകൾ സ്വീകരിക്കാൻ. എല്ലാ മതവിഭാഗങ്ങളെയും അംഗീകരിക്കുന്ന പാർട്ടിയാണ് കോൺഗ്രസ്. അതുകൊണ്ടുതന്നെ ഹിന്ദുവികാരത്തെ മാനിക്കുന്നതു കൊണ്ട് അപകടമൊന്നും വരാനില്ല. ഹിന്ദു ജനവിഭാഗങ്ങൾക്ക് കോൺഗ്രസിന്റെ നയസമീപനങ്ങളിൽ എന്തെങ്കിലും പരാതിയുണ്ടെങ്കിൽ അതു തിരുത്തേണ്ട സമയമാണിത്. തരൂരിനെപ്പോലെയും സച്ചിനെപ്പോലെയും ഉള്ള നേതാക്കൾക്ക് അതിനാവും. ഹിന്ദു എന്നു പറയുമ്പോൾ ദളിത് ജനവിഭാഗങ്ങളെയും ഒപ്പം പരിഗണിക്കാൻ കോൺഗ്രസിനേ കഴിയൂ. പണ്ട് ജഗജീവൻ റാമിനെപ്പോലെയുള്ള നേതാക്കൾ ദളിത് ജനവിഭാഗങ്ങളെ കോൺഗ്രസിനോടൊപ്പം നിർത്തി.



www.malankaralibrary.com

ഇപ്പോൾ അങ്ങനെയൊരു നേതാവുണ്ടോ എന്നു ചോദിച്ചാൽ ഉണ്ടില്ല എന്നേ മറുപടി പറയാനാവൂ. ചന്ദ്രശേഖർ ആസാദിനെപ്പൊലെയോ ജിഗ്നേഷ് മേവാനിയെപ്പോലെയോ ഒരു നേതാവ് കോൺഗ്രസ് നേതൃനിരയിൽ വന്നാൽ എന്തു വ്യത്യസ്തമാവും കാര്യങ്ങൾ. രാജ്യത്തെ സ്ത്രീകളുടെ ശബ്ദം ഉയർത്താൻ കഴിയുന്ന വനിതകൾ, ഭിന്നലിംഗ ക്കാരുടെ പ്രശ്നങ്ങൾ പറയാനും പരിഹാര നിർദേശം നൽകാനും കഴിവുള്ളവർ അങ്ങനെ വ്യത്യസ്തമായ മുഖങ്ങൾ കോൺഗ്രസ് നേതൃ നിരയിൽ വരട്ടെ. അപ്പോൾ ജനത്തിനും തോന്നും കോൺഗ്രസ് ശക്തമാണെന്ന്.

നിലവിൽ കോൺഗ്രസിന് ഒരു മുഴുവൻ സമയ പ്രസിഡന്റ് പോലുമില്ലെന്നു പറയാം. അങ്ങനെ ഒരു പാർട്ടിയെ സർക്കാർ പരിഗണിക്കുക പോലും ഇല്ല. അടിയന്തരാവസ്ഥയെ തുടർന്നു നടന്ന തിരഞ്ഞെ ടുപ്പിൽ ഇന്ദിരാ ഗാന്ധി പരാജയപ്പെട്ടു. മൊറാർജി ദേശായിയുടെ നേതൃത്വത്തിലുള്ള ജനതാ സർക്കാർ



ഇന്ദിരാ ഗാന്ധിയെ അധികാര ദുർവിനിയോഗക്കുറ്റം ചുമത്തി അറസ്റ്റ് ചെയ്തു. എന്നാൽ ജനം എതിരാകുമെന്നു കണ്ടറിഞ്ഞ ഭരണകൂടം ഇന്ദിരയെ പെട്ടെന്നുതന്നെ മോചിപ്പിച്ചു. കാരണം ഇന്ദിര കരുത്തയാണെന്ന് അവർക്കറിയാമായിരുന്നു. അവരെ ജയിലിലിട്ടാൽ ജനം ഇളകിവരുമെന്ന് അവർക്കു മനസ്സിലായി. ആ കരുത്ത് ഭരണ കൂടത്തെ ബോധ്യപ്പെടുത്തുന്നതിലാണ് ഒരു ജനാധിപത്യ ഭരണത്തിൽ പ്രതിപക്ഷത്തിന്റെ കുരുത്ത്. നേതൃത്വം ദുർബലമെങ്കിൽ അണികൾ ശക്തനെത്തേടി പോകും. അതൊരു പ്രകൃതിനിയ മമാണ്. കോൺഗ്രസ് വിട്ടുപോയ മിക്കവരും ആദർശത്തിന്റെയൊന്നും അടിസ്ഥാനത്തിൽ പോയവരല്ല. നേതൃത്വം ദുർബലമാണെന്നും നേതൃത്വത്തിനു തങ്ങളെ സംരക്ഷിക്കാൻ കഴിവി ല്ലെന്നും മനസ്സിലാക്കി വിട്ടുപോയവരാണ്. അല്ലെങ്കിൽ ന്യായമായ ഒരു കത്ത് കണ്ടു പേടിച്ചുപോകുന്നവരെ ആരു വകവയ്ക്കും.?

കത്തെഴുതിയവരാരും കോൺഗ്രസിനെ പിന്നിൽ നിന്നു കുത്തിയവരല്ല. കോൺഗ്രസിന്റെ ശക്തിയിലും തളർച്ചയിലും ഒപ്പം നിന്നവരാണ്. എന്നാൽ വലിയ പരിഗണന കിട്ടുകയും ഒരവസരം വന്നപ്പോൾ പിന്നിൽ നിന്നു കുത്തി പാർട്ടിവിട്ടവരും ഉണ്ട്. ജ്യോതിരാദിത്യ സിന്ധ്യയെപ്പോലുള്ളവർ. അവർ പോകട്ടെ എന്നു വയ്ക്കാം. പക്ഷേ കോൺഗ്രസിന്റെ ശക്തിയായ അടിസ്ഥാനതല ത്തിലുള്ള പ്രവർത്തകർ പോലും നിരാശരാണെന്ന കാര്യമാണ് കോൺഗ്രസ് ഗൗരവത്തിലെടുക്കേ ത്. ശക്തമായ അടിത്തറയുണ്ടായിരുന്ന യുപിയിലും ബിഹാറിലും കോൺഗ്രസ് ദയനീയ അവസ്ഥ യിലാണ്. കാരണം നേതൃത്വമില്ല. യുപയിൽ ഇന്നും കോൺഗ്രസിന് സാധ്യതയുണ്ട്. ബിഹാറിലുണ്ട്. പക്ഷേ നേതൃത്വമുണ്ടെന്ന തോന്നൽ അണികൾക്കു ണ്ടാവണം.

കോൺഗ്രസ് ശക്തമായ തിരിച്ചുവരവ് നടത്തിയ മധ്യപ്രദേശും കർണാടകവും ബിജെപി കൊണ്ടുപോയത് എന്തുകൊണ്ടാണെന്ന് ആത്മപരി ശോധന നടത്താൻ പോലും നേതൃത്വത്തിനു കഴിഞ്ഞില്ല. കാലാകാല ങ്ങളിൽ ഭാഗ്യാന്വേഷി കളായി കോൺഗ്രസിൽ എത്തുന്നവർ അതിലും വലിയ ഭാഗ്യം വന്നാൽ പുതിയ തുരുത്ത് അന്വേ ഷിച്ചുപോകും എന്നറി യാൻ പാഴൂർ പടിപ്പുര വരെ പോകണമെന്നില്ല. എന്നാൽ അടിസ്ഥാന തലത്തിൽ എത്രയോ കോൺഗ്രസ് പ്രവർത്തകർ ഉണ്ട്. അവർ കോൺ ഗ്രസിലും മതനിരപേക്ഷ പാർട്ടികളിലും നിൽക്കു ന്നത് എന്തെങ്കിലും പ്രതീക്ഷിച്ചല്ല. അവരൊക്കെ അങ്ങനെ നിൽകുന്നത് ചില ബോധ്യങ്ങളുടെ അടിസഥാനത്തിലാണ്. എന്നാൽ അവരുടെ പ്രതീക്ഷയ്ക്കൊത്ത് ഉയരുന്നുണ്ടോ എന്ന് കോൺഗ്രസ് വിലയിരുത്തേണ്ടത് നേതൃത്വമാണ്. എന്നാൽ അങ്ങനെ ഒരു ആത്മപരിശോധന നേതൃതലത്തിൽ നടക്കുന്നുണ്ടോ എന്നു ചോദിച്ചാൽ ഇല്ല എന്നുതന്നെയാണ് ഉത്തരം.

ഒരു ജനാധിപത്യ വ്യവസ്ഥിതിയിൽ പ്രതി പക്ഷത്തിന്റെ ദൗത്യം വളരെ പ്രധാനപ്പെട്ട താണ്. ശക്തമായ പ്രതിപക്ഷം ഇല്ലെങ്കിൽ ഭരണാ ധികാരികൾ അധികാര പ്രമത്തത കാണിക്കും. അത് കോൺഗ്രസ് ശക്തമായിരുന്ന കാലത്തും നടന്നി ട്ടുണ്ട്. ഇപ്പോൾ ബിജെപി ശക്തമായപ്പോഴും നടക്കുന്നുണ്ട്. എന്തൊക്കെ കുറവുണ്ടെങ്കിലും കോൺഗ്രസിന് ഒരു ഗുണമുണ്ട്. ഇന്ത്യയിലെ ഭിന്ന സമൂഹങ്ങളെ ഒരു ചരടിൽ കോർത്തു കൊണ്ടു

പോകാൻ കോൺഗ്രസിനു കഴിഞ്ഞിട്ടുണ്ട്. നാളെയും അതിനു കഴിയുന്നത് കോൺഗ്രസിനു മാത്രമാണ്. ഇന്ത്യയിലെവിടെ ചെന്നാലും അടിസ്ഥാനതലത്തിൽ കോൺഗ്രസ് പ്രവർത്തകനാണെന്നു പറഞ്ഞ് ഒരാളെയെങ്കിലും കാണാൻ കഴിയും. കാരണം കോൺഗ്രസ് ഇന്ത്യയുടെ സ്വാതന്ത്ര്യ സമര പ്രസ്ഥാനത്തിന്റെ ഭാഗമായി ത്തന്നെ വളർന്നുവന്നതാണ്. എന്നാൽ ഇത്തരം കാര്യങ്ങളൊക്കെ മനസിലാകാത്തത് കോൺഗ്രസ് നേതൃത്വത്തിനു മാത്രമാണ്.

അതുകൊണ്ടാണ് ആത്മപരിശോധനയ്ക്കുള്ള അവസരത്തെയൊക്കെ നേതൃത്വത്തിനെതിരായ നീക്കം മാത്രമായി ചെറുതാക്കിക്കാണുന്നത്. അതുകൊണ്ടു സംഭവിക്കുന്നതെന്താണെന്നു വച്ചാൽ അണികൾക്ക് നേതൃത്വത്തിൽ വിശ്വാസം നഷ്ടമാകുന്നു. അവർ വിട്ടുപോകാൻ തുടങ്ങുന്നു. അല്ലെങ്കിൽ നിശബ്ദരാകുന്നു. ഒരു കാലത്ത് കോൺഗ്രസിന്റെ കോട്ടയായിരുന്നു ദക്ഷിണേന്ത്യ. എന്നാൽ ഇന്ന് ദക്ഷിണേന്ത്യയിൽ കോൺഗ്രസിന് അധികാരമുള്ളത് പുതുച്ചേരിയിൽ മാത്രമാണ്. തമിഴ്നാട്ടിൽ കോൺഗ്രസിന് അധികാരമില്ലാതായിട്ട് എത്രയോ കാലമായി. എന്നിട്ടും അവിടെ അടിസ്ഥാനതലത്തിൽ കോൺഗ്രസിന് ഇപ്പോഴും പ്രവർത്തകരുണ്ട്. അധികാരമില്ലാതായതിനു ശേഷം ജനിച്ച തലമുറയിൽപെട്ടവർ പോലും കോൺഗ്രസിലുണ്ട്. അതിന്റെ അർഥം കോൺഗ്രസിൽ പ്രതീക്ഷയുള്ളവർ ഇപ്പോഴും ഉണ്ടെന്നുതന്നെയാണ്. പക്ഷേ അതു നേതൃത്വം മനസിലാക്കുന്നില്ലെന്നു മാത്രം.

കേരളത്തിലെ സ്ഥിതി നോക്കുക. കോൺഗ്രസ് ഇവിടെ പ്രധാന രാഷ്ട്രീയ കക്ഷിയാണ്. പക്ഷേ പലപ്പോഴും അടിസ്ഥാനതലത്തിലുള്ള പ്രവർത്തകർ അവഗണിക്കപ്പെടുകയും നേതാക്കളുടെ പെട്ടിചുമട്ടുകാർ മാത്രം സ്ഥാനമാനങ്ങൾ നേടുകയും ചെയ്യുന്നു. അതോടെ ആത്മാർഥതയുള്ള പ്രവർത്തകർ നിശബ്ദരാകുന്നു. അല്ലെങ്കിൽ അവരെ ആരെങ്കിലും റാഞ്ചിക്കൊണ്ടു പോകുന്നു.

കോൺഗ്രസിന് ഇന്നും സംഘടനാ തിരഞ്ഞെടുപ്പിനെ പേടിയാണ്. ചില നേതാക്കളും അവരുടെ ഉപഗ്രഹങ്ങളും മാത്രമായി പാർട്ടി ചുരുങ്ങുന്നു. അതുകൊണ്ടുതന്നെ അടിസ്ഥാനതലത്തിലുള്ള പാർട്ടിപ്രവർത്തകർക്ക് പാർട്ടിയിൽ ഉയർന്നുവരാനുള്ള സാധ്യതയില്ല. തിരഞ്ഞെടുപ്പിൽ സീറ്റ് വേണമെങ്കിൽ സമുദായ സംഘടനകളുടെ സ്പോൺസർഷിപ്പും വേണം. എന്നാൽ പിന്നെ അതൊന്നും ആവശ്യമില്ലാത്തിടത്തേക്ക് പോകാമെന്ന് യുവത്വം തീരുമാനിച്ചാൽ ആർക്ക് കുറ്റം പറയാൻ കഴിയും. ഇത്തവണത്തെ തദ്ദേശ തിരഞ്ഞെടുപ്പിലും ചിത്രം മറ്റൊന്നുമല്ല.

ദേശത്തെയാകെ ഉണർത്താൻ പറ്റുന്ന ഒരു കാര്യപരിപാടി ആവിഷ്കരിക്കാൻ പോലും കോൺഗ്രസിനു കഴിയുന്നില്ല. പരാജയം വരുമ്പോൾ പതറുകയല്ല വേണ്ടത്, ആത്മപരിശോധനയാണ്. ലോക് ഡൗൺ തുടങ്ങിയ സമയത്ത് അതിഥിത്തൊഴിലാളികൾ പെരുവഴിയിലായി. അവരുടെ ദു:ഖം കണ്ടറിയാനും അവരോടൊപ്പം നടക്കാനും രാഹുൽ ഗാന്ധി മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ അവരോടൊപ്പം അദ്ദേഹം ബിഹാർ വരെ നടന്നിരുന്നെങ്കിലോ? ചിത്രം മറ്റൊന്നാകുമായിരുന്നു. അതിഥിത്തൊഴിലാളികൾക്കിടയിൽ മാവോയിസ്റ്റ് ആഭിമുഖ്യമുള്ള സിപിഐ (എംഎൽ) ഉണ്ടാക്കിയ സ്വാധീനം കാണുക. അത് അടിസ്ഥാനതലത്തിലെ പ്രവർത്തനം കൊണ്ടും അവരോടൊപ്പം നിൽക്കും എന്നു ബോധ്യമായതുകൊണ്ടുമാണ്. എന്നാൽ അത്തരത്തിൽ ഒരു നയപരിപാടി ആവിഷ്കരിക്കാൻ കോൺഗ്രസിനു കഴിയുന്നില്ല. രാജ്യത്ത് ധാരാളം പ്രശ്നങ്ങളുണ്ട്. തകരുന്ന സാമ്പത്തികാവസ്ഥ, തൊഴിലില്ലായ്മ, പട്ടിണി, വിവേചനം അങ്ങനെ വലിയ പ്രശ്നങ്ങൾ ജനം അഭിമുഖീകരിക്കുന്നു. അവയെയൊക്കെ ചില പൊടിക്കൈകകൾ പ്രയോഗിച്ച് അടക്കിവയ്ക്കുകയാണ് ഭരണ നേതൃത്വം ചെയ്യുന്നത്. അതു തുറന്നുകാട്ടണമെങ്കിൽ ശക്തരായ നേതാക്കൾ വേണം, ശക്തരായ പ്രതിപക്ഷം വേണം. രാജ്യത്തെ പ്രതിപക്ഷത്തെ എങ്ങനെയാണ് ഭിന്നിപ്പിച്ചും ആവശ്യമുള്ളപ്പോൾ യോജിപ്പിച്ചും നിർത്തുന്നതെന്ന് ബിജെപിയിൽ നിന്നു കോൺഗ്രസ് ക ുപഠിക്കണം. അത്തരത്തിൽ സമഗ്ര മാറ്റം ആണ് കോൺഗ്രസിനു വേണ്ടത്.

കോൺഗ്രസ് ഇനിയെങ്കിലും സമഗ്രമായ ആത്മപരിശോധനയ്ക്കു തയ്യാറാവണം എന്നു മാത്രമാണ് ആ പാർട്ടിയിൽ ഇന്നും പ്രതീക്ഷ നഷ്ടപ്പെടാത്തവർ പറയുന്നത്. മാത്രമല്ല, ഒരു കാലത്ത് കോൺഗ്രസിനെ ശത്രുവായി കണ്ടിരുന്നവർ പോലും ആ പാർട്ടിയെ പ്രതീക്ഷയോടെ കാണാൻ തുടങ്ങിയിട്ടുണ്ടെന്നതും മറ്റൊരു യാഥാർഥ്യം. അവരുടെ പ്രതീക്ഷയ്ക്കൊത്തുയരാൻ കഴിഞ്ഞാൽ കോൺഗ്രസിനു ഭാവിയുണ്ട്. അല്ലെങ്കിൽ പാർട്ടി മ്യൂസിയത്തിൽ ഒതുങ്ങും.

**മേമ്പൊടി**

അഭിപ്രായ സ്വാതന്ത്ര്യത്തിന്റെ വക്താക്കളായാണ് അഖിലേന്ത്യാതലത്തിൽ സിപിഎം ഉൾപ്പെടെയുള്ള കമ്യൂണിസ്റ്റ് പാർട്ടികൾ അറിയപ്പെടുന്നത്. എന്നാൽ കേരളത്തിൽ സിപിഎം നേതൃത്വത്തിലുള്ള ഇടതുപക്ഷ സർക്കാരിന് അഭിപ്രായ സ്വാതന്ത്ര്യത്തെ പേടിയാണ്. ഏറ്റവും ഒടുവിൽ കൊണ്ടുവന്ന 118 എ എന്ന നിയമഭേദഗതി മാധ്യമങ്ങളെ മുഴുവൻ കഴുത്തിഞെരിച്ചു കൊല്ലാൻ ഉദ്ദേശിച്ചുതന്നെയായിരുന്നു. സോഷ്യൽ മീഡിയയെ നിയന്ത്രിക്കാനെന്ന പേരിൽ കൊണ്ടുവന്ന ഈ കള്ളനാണയത്തെ ജനം തിരിച്ചറിഞ്ഞു. മാനിന്റെ വേഷം ധരിച്ച മാരീചനാണതെന്നു തിരിച്ചറിഞ്ഞ മാധ്യമ സമൂഹം ഉയർത്തിയ പ്രതിരോധം ആർക്കും അവഗണിക്കാനാവാത്തതായിരുന്നു. എന്നാൽ നിയമം തൽക്കാലം നടപ്പാക്കുന്നില്ലെന്നു മാത്രമാണ് സർക്കാർ നിലപാട്. ഗവർണർ ഒപ്പുവച്ച ഓർഡിനൻസ് അതുപോലെ നിലനിൽക്കും എന്നതാണ് സത്യം. നിയമസഭയിൽ പാസാക്കുന്നില്ലെങ്കിൽ ആറുമാസം കഴിഞ്ഞ് സ്വാഭവിക ചരമം അടയുമെന്നു മാത്രം. ഭീഷണി ഒഴിഞ്ഞു പോയിട്ടില്ലെന്നു ചുരുക്കം.



www.malankaralibrary.com

പഠനം



# ഹാനോക്ക് സാഹിത്യവും പുതിയനിയമ ഗ്രന്ഥങ്ങളും



**ചേടിയത്ത് ഗീവർഗീസ് മൽപ്പാൻ**

പുതിയനിയമ ഗ്രന്ഥങ്ങളിലെ ചില പരാമർശങ്ങൾക്ക് ഹാനോക്ക് സാഹിത്യത്തോട് കടപ്പാടുണ്ട്. ഹാനോക്കിന്റെ പേരിൽ അറിയപ്പെടുന്ന കൃതികൾ ഔദ്യോഗികമായി അംഗീകാരം ഇല്ലാത്തവയാണെങ്കിലും, പുതിയനിയമ രചനാ കാലഘട്ടത്തിലെ എഴുത്തുകാരെ സ്വാധീനിച്ചിട്ടുണ്ട്. വി. പത്രോസിന്റെ ലേഖനങ്ങളിലും പൗലോസിന്റെ ലേഖനങ്ങളിലും യൂദായുടെ ലേഖനത്തിലും കാണുന്ന സ്വാധീനം പരിശോധിക്കാം.

**പത്രോസിന്റെ ലേഖനങ്ങൾ:**

1പത്രോ.3,19: "ആത്മാവോടുകൂടെ ചെന്ന് അവൻ ബന്ധനസ്ഥരായ **ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ചു."**

3,20. "അവരാകട്ടെ, നോഹിന്റെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ, ക്ഷമാപൂർവം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരായിരുന്നു. ആ പെട്ടകത്തിൽ ഉണ്ടായിരുന്ന **എട്ടുപേർ** മാത്രമേ ജലത്തിലൂടെ രക്ഷ പ്രാപിച്ചുള്ളൂ." (പി.ഓ.സി.ബൈബിൾ).

ഈ വിവർത്തനത്തിൽ അല്പം പിശകുണ്ട്. താഴെ പറയുന്നതാണ് ശരിയായ വിവർത്തനം:

"അവൻ ആത്മാവോടുകൂടെ ചെന്ന്

**ബന്ധനസ്ഥരായ ദുഷ്ടാരൂപികളോട്**

തിന്മയുടെമേൽ **തന്റെ വിജയം വിളംബരം ചെയ്തു".**

ബന്ധനസ്ഥരായ ആത്മാക്കൾ ദുഷ്ടാരൂപികളാണ്. **ഫ്യുലാക്കേ പ്നെവുമാസിൻ** എന്നാണ് ഗ്രീക്ക്. അതിനർഥം, **ബന്ധനസ്ഥരായ അരൂപികൾ** എന്നാണ്. ആത്മാക്കൾ എന്നല്ല, **അരൂപികൾ** എന്നു വിവർത്തനം ചെയ്യണം. ആ അരൂപികൾ ബന്ധനസ്ഥരാണ്.

3,20–ൽ **എട്ടുപേർ** എന്നു പറയാൻ **പ്നെവുമാ** എന്നല്ല പിന്നെയോ, **ഒക്തോ പ്സ്യുക്കായ്** –എട്ട് ആത്മാക്കൾ–എന്നാണ് ഗ്രീക്കിൽ കൊടുത്തിരിക്കുന്നത്. അപ്പോൾ രണ്ടും രണ്ടായിട്ടാണ് ഗ്രന്ഥകാരൻ ഉദ്ദേശിച്ചത്. അതായത്, ആദ്യവാചകത്തിലെ **ഫ്യലാക്കേ പ്നെവുമാസിൻ** എന്നതും രണ്ടാമത്തെ വാചകത്തിലെ **ഒക്തോ പ്സുക്കായ്** എന്നതും ഒന്നല്ല, രണ്ടു തരക്കാരെയാണ് സൂചിപ്പിക്കുന്നത്.

**സുവിശേഷം പ്രസംഗിച്ചു (1പത്രോ.3,19):** മാനസ്സാന്തരം ലക്ഷ്യമാക്കിയുള്ള സുവിശേഷപ്രഘോഷണത്തിന് **എവാൻഗെലിസോ** എന്ന വാക്കാണ് ഗ്രീക്ക് ബൈബിളിൽ ഉപയോഗിക്കുന്നത്. എന്നാൽ ഇവിടെ **കെറൂസോ** എന്ന വാക്കാണ് **(എകെറൂസെൻ)** എന്നാണ് പ്രയോഗം. **വിളംബരം ചെയ്യുക** എന്ന അർഥമാണിതിന്. "സുവിശേഷം പ്രസംഗിച്ചു" എന്ന അർഥം എവൻഗെലിസോയ്ക്ക് ഉള്ളതുപോലെ കെറൂസോയ്ക്ക് ഇല്ല. അതായത്, സുവിശേഷപ്രഘോഷണത്തോട് ബന്ധപ്പെടുത്തി ഈ പദം ഉപയോഗിക്കാറുണ്ടെങ്കിലും, എവാൻഗെ


www.malankaralibrary.com

ലിസോ എന്ന പദത്തിന്റെ ലക്ഷ്യാർഥം ഇതിനില്ല. **ക്രിസ്തു തിന്മയുടെ മേൽ തന്റെ വിജയം വിളംബരം ചെയ്തു** എന്നാണ് ഇവിടുത്തെ അർഥം.

**''ആത്മാവോടു കൂടെ ചെന്നു''** (1പത്രോ.3,19):

യേശുവിന്റെ മരണവും ഉത്ഥാനവും 3,18-ാം വാക്യം പരാമർശിക്കുന്നു:''ശരീരത്തിൽ മരിച്ച് ആത്മാവിൽ ജീവൻ പ്രാപിച്ചുകൊണ്ട്''. യേശുവിന്റെ മരണത്തിൽ, ശരീരത്തിൽനിന്ന് മനുഷ്യാത്മാവ് വേർപെട്ടു. ആ ആത്മാവിനെ പറ്റിയല്ല ഇവിടെ പരാമർശിക്കുന്നത്. മരിച്ച് ഉത്ഥാനം ചെയ്ത് ജീവാത്മാവായി തീർന്ന യേശുവിനെ പറ്റിയാണ് സൂചന. നമ്മെ ദൈവസന്നിധിയിൽ എത്തിക്കാൻ യേശു മരിച്ച് ഉത്ഥാനം ചെയ്തു.

1പത്രോ.3,22: "യേശുക്രിസ്തുവാകട്ടെ സ്വർഗത്തിലേക്ക് പ്രവേശിച്ചു". **പൊറെവുവോ** എന്നാണ് ഗ്രീക്കുപദം: പോകുക, ചെല്ലുക, കടക്കുക, പ്രവേശിക്കുക എന്നൊക്കെയാണ് അർഥം.**പൊറെവുഥെയ്സ്** എന്നതിന് ഇറങ്ങി, കയറി തുടങ്ങിയ അർഥമല്ല ഉള്ളത്. അവിടുന്ന് എല്ലാറ്റിനെയും തന്റെ ഉത്ഥാനത്തിലൂടെ കീഴ്പ്പെടുത്തിയതിനെപ്പറ്റി പറയുന്നു: "ദൂതന്മാരും അധികാരങ്ങളും ശക്തികളും അവിടുത്തേക്ക് കീഴ്പ്പെട്ടിരിക്കുന്നു (3,22).

1പത്രോ.3,20: ആ ദുഷ്ടാരൂപികൾ ദൈവത്തെ അനുസരിക്കാത്തവർ ആയിരുന്നു.

3,20-ും 3,21-ും മാമോദീസാ *വഴിയുള്ള രക്ഷയെപ്പറ്റിയാണ് പ്രതിപാദിക്കുന്നത്. 3,20-ും 21-ും വേറിട്ടു നിൽക്കുന്നതു കാണാം.*

*ഉത്ഥാനത്തിലൂടെ ജീവാത്മാവായി അഥവാ ജേതാവായി തീർന്ന യേശു ബന്ധിതരായ ദുഷ്ടാരൂപികളോട് തിന്മയുടെ മേലുള്ള തന്റെ വിജയം വിളംബരം ചെയ്തു.* യേശു തന്റെ മനുഷ്യാത്മാവോടൊപ്പം മരിച്ച്, പാതാളത്തിൽ ബന്ധിതരായ ആത്മാക്കളുടെ പക്കലേക്ക് താണിറങ്ങിച്ചെന്ന് അവരോട് സുവിശേഷം പ്രസംഗിച്ചെന്നോ അവരെ മാനസ്സാന്തരപ്പെടുത്തിയെന്നോ 1പത്രോ.3,19-ന് അർഥമില്ല.

1പത്രോ.4,6:''ശരീരത്തിൽ മനുഷ്യരെപ്പോലെ വിധിക്കപ്പെട്ടെങ്കിലും ആത്മാവിൽ ദൈവത്തെപ്പോലെ ജീവിക്കുന്നതിനു വേണ്ടിയാണ് മരിച്ചവരോടു **പോലും** സുവിശേഷം പ്രസംഗിക്കപ്പെട്ടത്." മൂലത്തിൽ **പോലും** ഇല്ല. ഇവിടെ പറയുന്ന **മരിച്ചവർ**, മതപീഡനത്തിലെ രക്തസാക്ഷികളാണ്. മതപീഡനത്തിൽ ജീവൻ നഷ്ടമായവർക്ക് എന്തു സംഭവിക്കും എന്നതിന്റെ ഉത്തരമാണ് ഈ വാക്യം. അവർ ദൈവത്തോടൊത്ത് ജീവിക്കുന്നു. "സുവിശേഷം പ്രസംഗിക്കപ്പെട്ടത്" എന്നാണ്, അല്ലാതെ ഭാവിയിൽ പ്രസംഗിക്കുന്നതിനെ പറ്റിയല്ല. അവർ ക്രിസ്തുവിനെപ്പോലെ മഹത്വത്തിൽ പ്രവേശിക്കും എന്നു സാരം.

വി. പത്രോസിന്റെ ഒന്നാം ലേഖനം പീഡയനുഭവിക്കുന്ന ക്രിസ്ത്യാനികളെ പ്രോത്സാഹിപ്പിക്കുന്നതിന് എഴുതിയിട്ടുള്ളതാണ് (1പത്രോ.2,12-15; 4,3-4.14-15). കർത്താവിന്റെ ഉത്ഥാനം പ്രത്യാശ പകരുന്നു. അതുകൊണ്ട് മതപീഡനത്തിൽ ദൃഢചിത്തരായിരിക്കാൻ ആഹ്വാനം ചെയ്യുന്നു. എന്നാൽ തിന്മ പ്രവർത്തിക്കുന്നവർ ശിക്ഷിക്കപ്പെടുമെന്ന് ലേഖനം ചൂണ്ടിക്കാട്ടുന്നു. ഈ ലേഖനത്തിലെ ആശയങ്ങൾ പത്രോസിന്റെ രണ്ടാം ലേഖനത്തിലും യൂദായുടെ ലേഖനത്തിലും കാണാം.

**യൂദായുടെ ലേഖനം:**

യൂദാ 6-7:''സ്വന്തം നിലമറന്ന് തങ്ങളുടേതായ വാസസ്ഥാനം ഉപേക്ഷിച്ചുകളഞ്ഞ ദൂതന്മാരെ, മഹാദിനത്തിലെ വിധിവരെ അവിടെ അന്ധകാരത്തിൽ നിത്യബന്ധനത്തിൽ സൂക്ഷിച്ചിരിക്കുന്നു."ബന്ധനസ്ഥരായ ദുഷ്ടാരൂപികളാണ് സൂചിതം. മാനസ്സാന്തരപ്പെടാതെ തെറ്റിൽ തന്നെ തുടരുന്നവർക്ക് കഠിനശിക്ഷ ലഭിക്കുമെന്ന് പഠിപ്പിക്കാൻ വേണ്ടിയാണ് ശിക്ഷയേറ്റ ദൂതന്മാരുടെയും സോദോം ഗോമോറാ നഗരങ്ങളുടെയും ഉദാഹരണങ്ങൾ എടുത്തു കാട്ടിയിരിക്കുന്നത്.

**പൗലോസിന്റെ ലേഖനങ്ങൾ:**

എഫേ. 4,8-10:''അവൻ ഉന്നതത്തിലേക്ക് ആരോഹണം ചെയ്തപ്പോൾ **അസംഖ്യം തടവുകാരെ കൂടെക്കൊണ്ടുപോയി**. മനുഷ്യർക്ക് അവൻ ദാനങ്ങൾ നൽകി. അവൻ ആരോഹണം ചെയ്തു എന്നതിന്റെ അർഥം എന്താണ്? അവൻ **ഭൂമിയുടെ അധോഭാഗങ്ങളിലേക്ക്** ഇറങ്ങിയെന്നു കൂടെയല്ലേ? ഇറങ്ങിയവൻ തന്നെയാണ്, എല്ലാ വസ്തുക്കളെയും പൂരിതമാക്കാൻ വേണ്ടി എല്ലാ സ്വർഗങ്ങൾക്കും ഉപരി ആരോഹണം ചെയ്തവനും."

**കത്തെതെരാ മേരേ ഗേസ്** എന്നാൽ **ഭൂമിയുടെ താഴ്ന്ന ഭാഗം**. യേശുവിന്റെ വിജയവും സഭയിലെ അവന്റെ വാഴ്ചയും ഭൂസ്വർഗങ്ങളെ മുഴുവൻ ഉൾക്കൊള്ളുന്നു. യേശുവിന്റെ ആധിപത്യത്തിൻ കീഴിൽ ഇല്ലാത്ത ഒരിടവുമില്ല എന്നർഥം. ഇവിടെ സുവിശേഷ പ്രഘോഷണമല്ല ചർച്ചാവിഷയം. ഉത്ഥിനായ ക്രിസ്തു തന്റെ സഭയെ പടുത്തുയർത്താൻ വിവിധതരം വരങ്ങൾ വർഷിക്കുന്നു (4,11). ഇതിലൂടെ അവിടുത്തെ സാർവത്രികത വ്യക്തമാക്കുന്നു.

**''അസംഖ്യം തടവുകാരെ''** എന്നത് സങ്കീർത്തനം 68,18-ൽ നിന്നുള്ള ഉദ്ധരണിയാണ്. ശത്രുക്കളുടെ മേൽ വിജയം വരിച്ചുകൊണ്ടുള്ള, ദൈവത്തിന്റെ ജൈത്രയാത്രയാണ് പ്രതിപാദ്യം. ഈ സങ്കീർത്തനത്തിൽ ഒരു പുരാതന പതിവ് അവതരിപ്പിച്ചിരിക്കുന്നു. യുദ്ധം ജയിച്ചുവരുന്ന രാജാക്കന്മാർ തടവുകാരായ ശത്രുക്കളെ പ്രദർശിപ്പിച്ചിരുന്നു. ഇത് പ്രതീകമായി ഈ സങ്കീർത്തനത്തിൽ പ്രയോഗിച്ചിരിക്കുന്നു. മനുഷ്യരെ അടിമയാക്കുന്ന ശക്തികളുടെ മേലുള്ള ക്രിസ്തുവിന്റെ വിജയം ചിത്രീകരിക്കാൻ വി.പൗലോസ് ശ്ലീഹാ ഈ സങ്കീർത്തന ഭാഗം ഉദ്ധരിക്കുന്നു. ശത്രുക്കളെ കാണാൻ വഴിയോരത്തു നിൽക്കുന്ന ജനത്തിന് രാജാക്കന്മാർ സമ്മാനങ്ങൾ വാരിവിതറുക പതിവായിരുന്നു. "മനുഷ്യർക്ക് അവൻ ദാനങ്ങൾ നൽകി" എന്നത് (4,8) ഈ പശ്ചാത്തലത്തിൽ മനസ്സിലാക്കണം.



www.malankaralibrary.com

എഫേ.4,8–10 നോട് തുല്യമാണ് ഫിലി.2,5–11. ക്രിസ്തുവിന്റെ സ്വയം ശൂന്യവൽക്കരണവും മഹത്വീകരണവുമാണ് ഇവിടെയും പ്രതിപാദ്യവിഷയം. ക്രിസ്തു സകല ശത്രുക്കളുടെയും മേൽവിജയം വരിച്ചവനാണ്. അവിടുന്ന് തന്റെ സഭയിൽ വരദാനങ്ങൾ വർഷിച്ചു കൊണ്ടിരിക്കുന്നു.

ഈ ആശയം തന്നെ കൊളോ.2,15–ലും എബ്രാ.7,26–ലും കാണാം: "ആധിപത്യങ്ങളേയും അധികാരങ്ങളേയും അവൻ നിരായുധരാക്കി. കുരിശിൽ അവയുടെമേൽ വിജയം ആഘോഷിച്ചുകൊണ്ട്, അവയെ പരസ്യമായി അവഹേളനാ പാത്രങ്ങളാക്കി" (കൊളോ.5,25). "അവൻ സ്വർഗത്തിനുമേൽ ഉയർത്തപ്പെട്ട മഹാപുരോഹിതനാണ്'' (എബ്രാ.7,26).

**ഹാനോക്കിന്റെ പേരിലുള്ള ഗ്രന്ഥങ്ങളുടെ സ്വാധീനം**

മേൽപ്പറഞ്ഞ തിരുലിഖിതഭാഗങ്ങൾ ഒരു പ്രത്യേക സാഹിത്യശൈലിയുടെ സ്വാധീനത്തിൽ വിരചിതമാണ്. അതേപ്പറ്റി ചുരുക്കമായി പ്രതിപാദിക്കാം.

ഉൽപത്തി 5,18–24 ൽ പരാമർശിക്കുന്ന ഹാനോക്കിന്റെ പേരിൽ രണ്ടു ഗ്രന്ഥങ്ങൾ അറിയപ്പെടുന്നു." ദൈവം അവനെ എടുത്തു"എന്ന് ഹാനോക്കിനെപ്പറ്റി പറഞ്ഞിരിക്കുന്നു (ഉൽപ.5,24). ഹാനോക്കിന്റെ സ്വർഗീയ യാത്രയിൽ അവൻ ദർശിച്ചവയായിട്ടാണ് വിവരണം. ദൈവം നിരവധി സംഗതികൾ അവന് വെളിപ്പെടുത്തിക്കൊടുത്തു.ബി.സി.രണ്ടാം നൂറ്റാണ്ടിൽ എഴുതിയ **ഹാനോക്കിന്റെ പുസ്തകം,** ബിസി.ഒന്നാം നൂറ്റാണ്ടിലെഴുതിയ **ഹാനോക്കിന്റെ രഹസ്യങ്ങളുടെ പുസ്തകം** എന്നീ അപ്രാമാണിക ( അപ്പോക്രിഫൽ) ഗ്രന്ഥങ്ങൾ മേൽപ്പറഞ്ഞ ബൈബിൾ വാക്യങ്ങളെ സ്വാധീനിച്ചിട്ടുണ്ട്. ഹാനോക്കിന്റെ പുസ്തകം എത്യോപ്യൻ ഭാഷയിലും ഹാനോക്കിന്റെ രഹസ്യങ്ങളുടെ പുസ്തകം സ്ലാവോണിക് ഭാഷയിലുമാണ് ലഭിച്ചിട്ടുള്ളത്. അവയുടെ മൂലഭാഷ ഹീബ്രുവും അറമായയുമാണ്. അവ ഇന്ന് ലഭ്യമല്ല. മേൽപ്പറഞ്ഞ വിവർത്തനങ്ങളിലൂടെയാണ് അവ ലഭിച്ചിരിക്കുന്നത്.

പ്രപഞ്ചഘടന, മനുഷ്യന്റെ സ്വഭാവം, അന്ത്യം, മാലാഖമാർ, പിശാചുക്കൾ, ദുഷ്ടാരൂപികൾ, സ്വർഗം, നരകം, പാതാളം തുടങ്ങി വിവിധ വിഷയങ്ങളെപ്പറ്റി അന്നത്തെ മനുഷ്യർ ചിന്തിച്ചിരുന്നത് ഗ്രഹിക്കാൻ ഈ ഗ്രന്ഥങ്ങൾ സഹായിക്കും. അവ ആധികാരിക ഗ്രന്ഥങ്ങളായി യഹൂദരും ക്രൈസ്തവരും സ്വീകരിക്കുന്നില്ല. അവയുടെ പ്രപഞ്ചവീക്ഷണമോ, മറ്റ് വിവരണങ്ങളോ അംഗീകരിക്കുന്നില്ല. എന്നാൽ ദൈവം നേരിട്ട് ഹാനോക്കിന് വെളിപ്പെടുത്തിയതായിട്ടാണ് വിവരണം. ഈ ഗ്രന്ഥങ്ങളിൽ മാലാഖമാരും പിശാചുക്കളും പ്രധാന കഥാപാത്രങ്ങളാണ്. പിശാചുക്കളുടെ ഉത്ഭവം, അവർക്കു കിട്ടിയ ശിക്ഷ, അവരുടെ പ്രവർത്തന മണ്ഡലം, വാസസ്ഥലം മുതലായവയെ കുറിച്ച് വിവരിക്കുന്നു. പുതിയനിയമത്തിലെ മേൽപ്പറഞ്ഞ ഭാഗങ്ങളിലെ പരാമർശങ്ങൾ മനസ്സിലാക്കാൻ ഈ ഗ്രന്ഥങ്ങൾ സഹായിക്കും.

**ഹാനോക്കിന്റെ പുസ്തകം** 6–11 അധ്യായങ്ങളിൽ മാലാഖമാരുടെ പതനം, പിശാചുക്കളുടെയും അശുദ്ധാത്മാക്കളുടെയും ഉത്ഭവം, ബന്ധനസ്ഥരായ അരൂപികൾ എന്നീ വിഷയങ്ങൾ ചർച്ചചെയ്യുന്നു. ഉൽപത്തി 6,1–4 നെ അടിസ്ഥാനമാക്കിയാണ് വിവരണം.

സ്വർഗപുത്രന്മാരായ 200 മാലാഖമാർ മനുഷ്യപുത്രിമാരുമായി ബന്ധപ്പെട്ട് അതികായന്മാരെ ജനിപ്പിച്ചു. അവർ ധരയിൽ കൊടിയ തിന്മ ചെയ്തു അപ്പോൾ ദൈവം നാല് ദൈവദൂതന്മാരെ അയച്ചു. ഉറിയേലിനെ നോഹയുടെ പക്കലേക്കയച്ച് ജലപ്രളയത്തെപ്പറ്റി അറിയിച്ചു. പെട്ടകം പണിയാൻ നോഹയോട് കൽപിച്ചു. ദുഷ്ടന്മാരുടെ നേതാവായ അസാസേലിനെ ബന്ധിച്ച്, ഇരുട്ടുകുഴിയിൽ അടയ്ക്കാൻ റഫായേലിനെ നിയോഗിച്ചു. അതികായന്മാർ പരസ്പരം പടവെട്ടി നശിക്കാൻ പ്രേരണ നൽകുന്നതിന് ഗബ്രിയേലിനെ അയച്ചു. സെയ്മാസാ എന്ന ദുഷ്ടനേതാവിനെ ബന്ധിച്ച് അഗാധ ഗർത്തിൽ അടയ്ക്കാൻ മിഖായേലിനെ ചുമതലപ്പെടുത്തി. പരസ്പരം പടപൊരുതി നശിച്ച അതികായന്മാരുടെ ആത്മാക്കൾ അശുദ്ധാത്മാക്കളായിത്തീർന്നു. അവർ ഭൂമിയിൽ ചുറ്റിനടന്ന് മനുഷ്യരിൽ കടന്നുകൂടി ദുഷ്ടതയ്ക്ക് പ്രേരിപ്പിക്കുന്നു.

**ഹാനോക്കിന്റെ രഹസ്യങ്ങൾ** എന്ന ഗ്രന്ഥത്തിൽ പത്ത് സ്വർഗങ്ങളെപ്പറ്റി പറയുന്നു. തട്ടുതട്ടായിട്ടാണ് സ്വർഗങ്ങൾ. എടുക്കപ്പെട്ട ഹാനോക്ക് അവയിലൂടെ കടന്നുപോയപ്പോൾ ദർശിച്ചവ വരച്ചു കാട്ടുന്നു.

ഒന്നാം സ്വർഗത്തിൽ മഴമേഘങ്ങളും മഞ്ഞുമാണ്.

രണ്ടാം സ്വർഗത്തിൽ കൂരിരുട്ടാണ്. ദൈവകൽപ്പന ലംഘിച്ച ദൈവദൂതന്മാർ അവിടെ പീഡിപ്പിക്കപ്പെടുന്നു. അവർ നിരന്തരം നിലവിളിച്ചു കൊണ്ടിരിക്കുന്നു.

മൂന്നാം സ്വർഗം ജീവവൃക്ഷം വളരുന്ന പറുദീസായാണ്. അത് നീതിമാന്മാർക്കുവേണ്ടി സജ്ജമാക്കിയിരിക്കുന്നു. ആ സ്വർഗത്തിന്റെ വടക്കുഭാഗത്ത് അന്ധകാരാവൃതമായ തടവറയിൽ പാപികളുടെ ആത്മാക്കൾ പീഡിപ്പിക്കപ്പെടുന്നു.

നാലാം സ്വർഗത്തിൽ സൂര്യചന്ദ്രന്മാരാണ്.

അഞ്ചാം സ്വർഗത്തിൽ ബന്ധിതരായ അരൂപികളുടെ നേതാവിനെ ബന്ധിച്ചിരിക്കുന്നു.

ആറാം സ്വർഗത്തിൽ ആകാശഗോളങ്ങളെയും മനുഷ്യരെയും നിയന്ത്രിക്കുന്ന ദൂതന്മാർ വസിക്കുന്നു.

ഏഴാം സ്വർഗത്തിൽ മുഖ്യദൂതന്മാർ വസിക്കുന്നു.

എട്ടാം സ്വർഗത്തിൽ ധരയിലെ ഋതുക്കളെ നിയന്ത്രിക്കുന്ന ദൂതന്മാർ വസിക്കുന്നു.


www.malankaralibrary.com

# പുതുവത്സരത്തിൽ ഒരു മകരവിളക്ക് ഓർമ്മ



റവ. ഫാ. ചെറിയാൻ താഴമൺ

ഓർമ്മയെക്കുറിച്ചൊരു ഓർമ്മപ്പെടുത്തൽ ഇപ്രകാരമാണ്; കാലങ്ങൾ കടന്നുപോയാലും സന്തോഷകരമായ കാര്യങ്ങൾ ഓർത്തിരിക്കും വേദനാകരമായവയും അത്ര സന്തോഷകരമല്ലാത്തവയും മറവിയിൽ മങ്ങിമറയും. ഞാനിവിടൊരു ഓർമ്മക്കുറിപ്പെഴുതാൻ ശ്രമിക്കുകയാണ്. പുതിയ വർഷത്തിന്റെ വരവല്ലെ, അതും കോവിഡ് കാല പുതുവർഷം, ഏതാനും മാസങ്ങൾക്ക് മുൻപ് ഓണം വന്നുപോയല്ലൊ. കോവിഡ് പെരുമാറ്റച്ചട്ടമനുസരിച്ച് അത് ആഘോഷിച്ചു. ക്രിസ്തുമസ്സും അങ്ങനെ കടന്നുപോയി. ഇപ്പോൾ പുതിയ വർഷത്തിന്റെ വരവാണ്, അതും കോവിഡ് പെരുമാറ്റച്ചട്ടമനുസരിച്ച് ആഘോഷിക്കും. ഈ പശ്ചാത്തലത്തിലാണ് ഒരു ഓർമ്മക്കറിപ്പെഴുതാൻ തുനിയുന്നത്. അപ്പോൾ ഓർമ്മയിൽ വരുന്നതെല്ലാം നല്ലകാര്യങ്ങൾ. ജീവിതത്തിലെ ഏറ്റം സുന്ദരമായ ഓർമ്മകൾ പലപ്പോഴും ബാല്ല്യകാലത്തെക്കുറിച്ചായിരിക്കുമല്ലോ. ബാല്ല്യകാലത്തേക്കുതന്നെ പോകാം.

ഞാൻ ജനിച്ചുവളർന്നത് ഗ്രാമപശ്ചാത്തലത്തിലായിരുന്നു. മനോഹരമായ ഗ്രാമം. ഞാൻ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും മനോഹരമായ ഗ്രാമം. എതിർപ്പുള്ള വായനക്കാരുണ്ടാകാം. എതിർക്കേണ്ടാ, ഞാൻ കണ്ടിട്ടുള്ളതിൽ വച്ച് മനോഹരമായ ഗ്രാമം എന്നല്ലേ ഞാൻ പറഞ്ഞുള്ളൂ. എന്റെ ഭാഗ്യം, അധികം സ്ഥലങ്ങളോന്നും കാണാൻ കഴിയാത്തത്. ഒരുപക്ഷെ, കണ്ടിരുന്നെങ്കിലും മാറ്റമുണ്ടാകണമെന്നില്ല. ഓരോരുവന്റെയും ജന്മസ്ഥലം അവരവർക്ക് ഏറ്റം മനോഹരം തന്നെ ആയിരിക്കും, ആയിരിക്കണം. കാരണം, ജന്മസ്ഥലം ആരുടെയും തെരഞ്ഞെടുപ്പല്ലല്ലൊ. സർവ്വ ജ്ഞാനിയായ ദൈവത്തിന്റെ തീരുമാനമല്ലെ അവന്റെ തീരുമാനം ഏറ്റവും ഉചിതമായിരിക്കുമല്ലൊ. എന്നെ സംബന്ധിച്ച് ഏറ്റവും നല്ലതല്ലെ അവൻ എനിക്ക് തരികയുള്ളൂ. മോശം തരേണ്ട കാര്യമൊന്നുമില്ലല്ലൊ. ഞങ്ങൾ തമ്മിൽ പൂർവ്വ വൈരാഗ്യങ്ങളോന്നുമില്ല, മാത്രവുമല്ല നന്മമാത്രമായ ദൈവമല്ലെ ഇത് ചെയ്തത്. അപ്പോൾ ഉറപ്പായി എന്റെ ഗ്രാമം എന്നെ സംബന്ധിച്ച് ഏറ്റം മനോഹരമായ ഗ്രാമം തന്നെ.

വിവിധ വിഭാഗം ഹിന്ദുക്കളും വിവിധ സഭാംഗങ്ങളായ ക്രിസ്ത്യാനികളും ഇടകലർന്ന് വസിക്കുന്ന ഗ്രാമം. പ്രാർത്ഥനയ്ക്കും ആരാധനയ്ക്കും ഹിന്ദുക്കൾ ക്ഷേത്രങ്ങളിൽ പോകും, ക്രിസ്ത്യാനികൽ പള്ളികളിൽ പോകും. ക്ഷേത്രങ്ങളിലെ ഉത്സവ ആഘോഷപരിപാടികൾ കാണാൻ ക്രിസ്ത്യാനികളും കാത്തിരിക്കും. പള്ളികളിലെ പെരുന്നാൾ ആഘോഷങ്ങളിൽ ഹിന്ദുക്കളും സംബന്ധിക്കും.

---

ഒൻപതാം സ്വർഗത്തിൽ രാശിചക്രത്തിലെ പന്ത്രണ്ട് രാശികൾ സ്ഥാപിച്ചിരിക്കുന്നു.

പത്താം സ്വർഗത്തിൽ ദൈവം വസിക്കുന്നു. അത് എല്ലാ സ്വർഗങ്ങൾക്കും ഉപരിസ്ഥമാണ്.

1പത്രോ.3,19-ലെ "ബന്ധനസ്ഥരായ അരൂപികളും", 1പത്രോ.4,18-19 ലെ "നോഹയുടെ കാലം മുതൽ ബന്ധനസ്ഥരും," 2പത്രോ.4 ലെ "ഇരുട്ടു കുഴിയിലേക്ക് തള്ളിയിട്ടു" എന്നു പറയപ്പെടുന്നവരും, എഫേ.6,12-ലെ "സ്വർഗീയ ഇടങ്ങളിൽ വർത്തിക്കുന്ന തിന്മയുടെ ദുരാത്മാക്കളും", യൂദാ 6-ൽ പറയുന്ന, "നിത്യബന്ധനത്തിൽ" കഴിയുന്നവരും, "ദൈവത്തെ അനുസരിക്കാതിരുന്ന ദൂതന്മാരും അവരുടെ മക്കളായ അതികായന്മാരുമാണ്.". അവർ ഹാനോക്കിന്റെ ദർശനത്തിലെ രണ്ടും അഞ്ചും സ്വർഗങ്ങളിൽ ബന്ധിതരായി കഴിയുന്ന അരൂപികളാണ്. കർത്താവ് തന്റെ സ്വർഗാരോഹണാവസരം അവരെ സന്ദർശിച്ചു. അവരുടെ മോചനമല്ല, പിന്നെയോ, തിന്മയുടെ മേലുള്ള തന്റെ വിജയമാണ് പ്രഘോഷിച്ചത്.

2കൊറി.12,2-ൽ, വി.പൗലോസ് ശ്ലീഹാ "മൂന്നാംസ്വർഗം വരെ എടുക്കപ്പെട്ട മനുഷ്യനെ" കുറിച്ച് പറയുമ്പോൾ, ഹാനോക്കിന്റെ മൂന്നാം സ്വർഗമാണ് വിവക്ഷിക്കുന്നത്.

എഫേ.4,8-10-ൽ "അവൻ ഉന്നതത്തിലേക്ക് ആരോഹണം ചെയ്തപ്പോൾ" എന്നതും "എല്ലാ സ്വർഗങ്ങൾക്കും ഉപരി ആരോഹണം ചെയ്ത" യേശുവിനെ പറ്റി പറയുന്നതും പത്താം സ്വർഗത്തെയാണ് പരാമർശിക്കുന്നത്.

ഹാനോക്കിന്റെ പേരിലുള്ള ഗ്രന്ഥങ്ങളിലെ വിവരണം മനസ്സിലാക്കിയെങ്കിലേ ഇത്തരം പരാമർശങ്ങളുടെ പൊരുൾ സുഗ്രാഹ്യമാകൂ.

*(മൈക്കിൾ കാരിമറ്റം, ആത്മാക്കളുടെ ലോകം, മുരിങ്ങൂർ, 2005-നോട് കടപ്പാട്).*



www.malankaralibrary.com

ഓണം ക്രിസ്തുമസ്സ് തുടങ്ങിയ ആഘോഷങ്ങളിലും എല്ലാവരും പങ്കെടുക്കും. മത വ്യത്യാസമില്ലാതെ വീടുകളിൽ കയറിയിറങ്ങി സൗഹൃദം പങ്കുവയ്ക്കും, വിശേഷങ്ങൾ തിരക്കും. വിവാഹം മരണം തുടങ്ങിയ സന്ദർഭങ്ങളിൽ എല്ലാവരെയും ക്ഷണിക്കും അറിയിക്കും, എല്ലാവരും വരികയും ചെയ്യും. മതപരമോ സമുദായപരമോ ആയ വഴക്കോ മത്സരമോ സ്പർദ്ദയോ കേട്ടുകേൾവിപോലുമില്ലായിരുന്നു. ഹിന്ദുക്കളും ക്രിസ്ത്യാനികളുമല്ലാതെ മറ്റ് മതസ്ഥരൊന്നു ഞങ്ങളുടെ ഗ്രാമത്തിൽ ഇല്ലായിരുന്നു, ഇപ്പോഴും ഇല്ല. ഗ്രാമത്തിന്റെ മനോഹാരിതയുടെ കാരണം ഇതുകൊണ്ടുകൂടിയായിരിക്കുമോ, ഒരു സംശയം.

എന്റെ നാട്ടിലെ ചില ക്ഷേത്രങ്ങളുടെ ഉള്ളിൽ പ്രതിഷ്ഠയുടെ അടുത്തുവരെ, എന്റെ ഹിന്ദു സ്നേഹിതന്മാരോടൊപ്പം, ഞാൻ കയറിയിട്ടുണ്ട്. സ്നേഹിതർക്ക് അതുകൊണ്ട് സന്തോഷമല്ലാതെ യാതൊരു എതിർപ്പം ഉണ്ടായിട്ടില്ല. ഉള്ളിൽ കയറുന്നതിന് മുൻപ് ചെരുപ്പുകൾ അഴിച്ചുമാറ്റണമായിരുന്നു എന്ന് മാത്രം. ഞങ്ങൾക്കതിന്റെ ആവശ്യം വന്നിട്ടില്ല. കാരണം ഞങ്ങൾക്കാർക്കും അന്ന് ചെരുപ്പില്ലായിരുന്നു. എന്നാൽ ഇനി അതുകൂടി പറയാം, ഞാൻ ആദ്യമായി ചെരുപ്പ് ഉപയോഗിച്ചത് എന്റെ പത്തൊൻപതാം വയസ്സിലാണ്. വൈദിക പരിശീലനകാലത്ത്, നാല്വർഷത്തെ മൈനർ സെമിനാരി പഠനം കഴിഞ്ഞ് ഫലോസഫി പഠനത്തിനായി മേജർ സെമിനാരിയിലേക്ക് പോകുന്ന ദിവസം, അതായത് 1972 മെയ് മാസ 31–ാം തീയതി. എന്താ, വായനക്കാർക്കൊരു വല്ലായ്മ തോന്നുന്നുണ്ടോ ? ചെരുപ്പില്ലാതെ ടാറിട്ട റോഡിലൂടെയും സിമന്റിട്ട റോഡിലൂടെയും മദ്ധ്യാഹ്നത്തിൽ പോലും നടക്കാനും കളിസ്ഥലങ്ങളിൽ കളികളിൽ ഏർപ്പെടാനും ഒന്നും യാതൊരു ബുദ്ധിമുട്ടും അന്ന് തോന്നിയിരുന്നില്ല. ആ കാലത്ത് ചങ്ങനാശ്ശേരിൽ എസ്. ബി. കോളേജിൽ പ്രീഡിഗ്രിക്ക് പഠിച്ചിരുന്ന രണ്ട് വർഷക്കാലം രാവിലെയും വൈകിട്ടും സെമിനാരിയിൽ നിന്ന് തിരുവല്ല കെ. എസ്സ്. ആർ. ടി. സി. ബസ് സ്റ്റാൻഡിലേക്കും ചങ്ങനാശ്ശേരി ബസ് സ്റ്റാൻഡിൽ നിന്ന് കോളേജിലേക്കും, തിരികെയും സമര ദിവസങ്ങളിൽ മദ്ധ്യാഹ്നസൂര്യന്റെ ചൂടിലും ചെരുപ്പില്ലാതെ നടന്നിരുന്നത് ബുദ്ധിമുട്ടുള്ള കാര്യമായിരുന്നില്ല. ഇന്നിപ്പോൾ ജനിച്ച് വീഴുന്ന കുഞ്ഞിന്റെ കാലിൽ ഷൂസ് ഇടുവിച്ചിട്ടാണ് ബന്ധുക്കളെ കാണിക്കാൻ പുറത്തേക്ക് കൊണ്ടുവരുന്നതുതന്നെ. കാലത്തിന്റെ മാറ്റം. ചെരുപ്പിന്റെ കാര്യത്തിൽ മാത്രമല്ലിത്. ബന്ധങ്ങളിലും ഉണ്ടായിരിക്കുന്നു.

ആരും മുഖം ചുളിക്കരുത്, കമ്പും വടിയുമായി ചാടി വരുകയും അരുത്. പിണങ്ങുകയും അതുത്. ഏങ്കിൽ ഒരു കാര്യകൂടി പറയാം. സാക്ഷാൽ ശബരിമല ക്ഷേത്രത്തിലും ഞാൻ പോയിട്ടുണ്ട്. ശ്രീകോവിലിൽ, പതിനെട്ടാം പടിക്ക് മുകളിൽ, അയ്യപ്പ വിഗ്രഹത്തിന്റെ മുൻപിൽ വരെ. അന്നത്തെ മുഖ്യ തന്ത്രി ശ്രീ. കണ്ഠര് മഹേശ്വരരെ അദ്ദേഹത്തിന്റെ മുറിയിൽ ചെന്ന് കാണുകയും കുറെ സമയം സംസാരിച്ചിരിക്കുകയും അവിടെയെല്ലാം കാണിക്കാൻ ഒരു സഹായിയെ ചുമതലപ്പെടുത്തുകയും ചെയ്തുതന്നു. എന്ന് മാത്രമല്ല, അവിടെ നിന്ന് ഭക്ഷണവും കഴിപ്പിച്ചിട്ടാണ് യാത്രയാക്കിയത്. ശ്രീ. അയ്യപ്പൻ കോപിച്ചില്ല, ഈശ്വരൻ ശപിച്ചില്ല, യേശുക്രിസ്തു കുറ്റപ്പെടുത്തിയുമില്ല.

ഇനി ഒരല്പം "പുത്തൻ ശബരിമല വിശേഷം". എന്റെ ഗ്രാമത്തിലെ ഒരു ക്ഷേത്രമാണത്. മകരവിളക്കിനോടനുബന്ധിച്ചാണ് അവിടുത്തെയും പ്രധാന ഉത്സവം. സ്കൂളിൽ പഠിക്കുന്ന കാലത്ത് അവിടെ ഉത്സവത്തിന് പോകുമായിരുന്നു. അന്നവിടെ മൂന്ന് ദിവസത്തെ ഉത്സവമായിരുന്നു. പകൽ സമയങ്ങളിൽ മതഗ്രന്ഥ വായനകൾ തുടർച്ചയായി നടന്നിരുന്നു. ഒന്നാം ദിവസം മതപ്രസംഗം രണ്ടാം ദിവസം കഥാപ്രസംഗം മൂന്നാം ദിവസം വൈകിട്ട് എഴുന്നെള്ളത്തും രാത്രി കഥകളിയും 'മതപ്രസംഗം' ആത്മീക ജീവിതത്തിന് ഉതകുന്ന നല്ല ചിന്തകൾ. കേൾക്കുന്ന ഏതൊരാൾക്കും നന്മവരുത്തുന്ന കാര്യങ്ങൾ. വീട്ടിൽ ഇരുന്നു തന്നെ അത് വ്യക്തമായി കേൾക്കാമായിരുന്നു. രണ്ടാം ദിവസത്തെ കഥാപ്രസംഗവും കേട്ട് ആസ്വദിക്കും, മൂന്നാം ദിവസത്തെ എഴുന്നെള്ളത്ത് കാണാൻ കാത്തുനില്ക്കും, ചെണ്ടക്കാരും വാദ്യക്കാരും ആനയും എല്ലാം, പള്ളിയിലെ പെരുന്നാൾ റാസ പോലെതന്നെ, ആനകൂടുതലുണ്ടെന്നു മാത്രം. അന്ന് രാത്രി കഥകളി. രാത്രി കുറെ സമയം അതും വീട്ടിൽ ഇരുന്ന് കേട്ട് ആസ്വദിക്കും. ഏതെങ്കിലും ഒരുദിവസം ഉത്സവസ്ഥലത്ത് പോകും. എല്ലാ കണ്ട് നടക്കും, ബലൂണും, മിഠായിയും ചില അല്ലറചില്ലറ സാധനങ്ങളൊക്കെ വാങ്ങും, കൂട്ടുകാരും കൂടെകാണും. കാലം കഴിഞ്ഞിട്ടും ഇപ്പോഴും മകരവിളക്കിന്റെ സന്ധ്യയിൽ ഞാൻ വീട്ടിൽ എത്താറുണ്ട്. പുത്തൻ ശബരിമല ക്ഷേത്രത്തിലെ ഉത്സവത്തിന്റെ ശബ്ദമെങ്കിലും കേൾക്കുകയാണ് ലക്ഷ്യം. ഇപ്പോൾ ഒരാഴ്ചത്തെ പരിപാടികളാണ്. എല്ലാദിവസവും മതപ്രസംഗങ്ങളുണ്ട്. എന്നാൽ, പണ്ടത്തെ ആത്മീയത അവയിൽ കേൾക്കാനില്ല. മതപ്രസംഗങ്ങളെക്കാൾ സമുദായപ്രസംഗങ്ങളാണിന്ന്. ഇന്നിപ്പോൾ കഥകളിയുമില്ല. ഞങ്ങളുടെ ഗ്രാമം അറിയപ്പെടുന്നതുതന്നെ. "കഥകളി ഗ്രാമം" എന്നാണ്. എന്നിട്ടും എന്താണോ ഇപ്പോൾ കഥകളിഗ്രാമത്തിലെ ക്ഷേത്രത്തിൽപോലും ഉത്സവത്തിന് കഥകളി ഇല്ലാത്തത് ? എനിക്കിതൊരു കുറവായി തോന്നാറുണ്ട്. കോവിഡ് – 19 തുടങ്ങുന്നതുവരെ വെളുപ്പിന് നടക്കാൻ പോകുമ്പോൾ തിരുവല്ല ശ്രീവല്ലഭക്ഷേത്ര നടയിൽ നടക്കുന്ന കഥകളി അല്പസമയം കാണാറുണ്ടായിരുന്നു. കോവിഡ് –19 അതും മുടക്കി.

ബാല്ല്യകാലം മുതൽ കണ്ടും, പരിസരങ്ങളിൽ ഓടിക്കളിച്ച് നടന്നും ഉള്ളിൽ ഒരടുപ്പം ഉണ്ടായിട്ടുള്ള മറ്റൊരു ക്ഷേത്രവുമുണ്ട് ഞങ്ങളുടെ നാട്ടിൽ. ഈഴവ സമുദായത്തിന്റെ വകയാണ്. ഞാൻ പഠിച്ച സ്കൂളിന്റെ മുറ്റത്താണ് ക്ഷേത്രം, അതോ ക്ഷേത്ര



www.malankaralibrary.com

ത്തിന്റെ മുറ്റത്ത് സ്കൂളോ, എതാണ് ശരിയെന്നറിയില്ലായിരുന്നു അന്ന്. ഈ ക്ഷേത്രത്തിന്റെ ഉള്ളിലാണ് കൂട്ടുകാരൊത്ത് കയറിയിട്ടുള്ളത്. അന്ന് വൈദ്യുതി വെളിച്ചമില്ലാത്ത കാലമായിരുന്നു. എങ്കിലും കൂട്ടുകാരുടെ കൂട്ടത്തിൽ കയറി.

ക്ഷേത്രക്കുളത്തിൽ കാല് കഴുകുന്നത് സാധാരണമായിരുന്നു, അതൊരു സന്തോഷവുമായിരുന്നു. ഇപ്പോഴും ഈ ക്ഷേത്രങ്ങളുടെ സമീപത്തുകൂടി യാത്രചെയ്യുന്നതുതന്നെ ഗൃഹാതുരതയോടെയാണ്. ഒരു പ്രയാസം മാത്രം, രണ്ട് ക്ഷേത്രങ്ങളും വലിയ മതിൽകെട്ടി കവാടവും വച്ച് അടച്ചിരിക്കുന്നു. പ്രവേശനം തടയുകയോ പരിമിതപ്പെടുത്തുകയോ ചെയ്തിരിക്കുന്നു. മതിൽ എന്നാൽ 'മതി' 'ഇതിലെ' എന്നൊരു വിലക്കാണ്. ആ മതിലുകൾ എന്റെ ബാല്ല്യകാല കാഴ്ചകളെ സന്തോഷത്തെ തടഞ്ഞിരിക്കുന്നു. എന്റെ ബാല്ല്യകാല നല്ല അനുഭവങ്ങൾ ഇന്നത്തെ തലമുറയിലെ കുട്ടികൾക്ക് തടയപ്പെട്ടിരിക്കുന്നു. വാതിൽ എന്നാൽ 'വാ' 'ഇതിലെ'. വാതിലുകൾ കഴിയുന്നത്ര തുറക്കുകയല്ലെ വേണ്ടത്.

ക്രിസ്തുമസ്സ് ഒരു വാതിൽ തുറപ്പല്ലേ? മനുഷ്യനെതിരായി അടയ്ക്കപ്പെട്ട സ്വർഗ്ഗവാതിൽ ദൈവം മനുഷ്യനായി പിറന്ന് വന്ന് തുറന്നതിന്റെ സദ്വർത്തയല്ലേ ? അതായിരുന്നില്ലേ സർവ്വജനത്തിനുമുള്ള സദ്വാർത്ത ഇതല്ലേ മാലാഖമാർ ഘോഷിച്ചത്. ഇതറിയിക്കാനല്ലേ യേശുദേവൻ ശിഷ്യന്മാരോട് പറഞ്ഞത്. ഈ സദ്വാർത്ത അറിയിക്കാനുള്ളവൻ മതിൽ കെട്ടിയടയ്ക്കരുത്, വാതിൽ തുറക്കുകയേ ആകാവൂ. ഈ സദ്വാർത്തയല്ലേ കഴിഞ്ഞ മാസം ക്രിസ്തുമസ്സിൽ നാം ഓർത്തത്. എന്തെന്ത് നല്ല ഓർമ്മകൾ.

വളരെ പ്രതീക്ഷയോടെ ഏറെ ത്യാഗം സഹിച്ച് നേടിയെടുത്ത ജനാധിപത്യ ഭരണം ഏഴ് പതിറ്റാണ്ട് കഴിഞ്ഞപ്പോഴേക്കും കാര്യങ്ങൾ തലകീഴായിരിക്കുന്നു. സമൂഹത്തിൽ കാതലായ മാറ്റങ്ങൾ സംഭവിച്ചിരിക്കുന്നു; നന്മയിലേക്കല്ല. സമുദായങ്ങളും മതങ്ങളും എന്ന വേർതിരിവ് മനുഷ്യന്റെ മനസ്സിലേക്ക് സന്നിവേശിപ്പിക്കപ്പെട്ടിരിക്കുന്നു. പാഠപുസ്തകങ്ങളിലൂടെപ്പോലും അത് നടക്കുന്നു. സൗഹൃദത്തിൽ കഴിഞ്ഞിരുന്നവർ ഇന്ന് പരസ്പരം സംശയത്തോടെ വീക്ഷിക്കുന്നു. വിഭാഗിയത വളരുന്നു, വളർത്തുന്നു. ഭിന്നത വളർത്തുന്നതിൽ "ഉപരിപഠനം നടത്തിയവർ" നാട്ടിൽ അസ്വസ്ഥത സൃഷ്ടിക്കുന്നു. അവൻ നേതാക്കന്മാരാകുന്നു.

എന്റെ ഇടവക പള്ളിയുടെ പരിസരങ്ങളിലും പള്ളിയിലും പോലെ ഞാൻ കയറി ഇറങ്ങി നടന്നിരുന്ന ക്ഷേത്ര പരിസരങ്ങൾ കെട്ടിയടച്ചിരിക്കുന്നത് കാണുമ്പോൾ എന്റെ ഹൃദയം വേദനിക്കാറുണ്ട്. ക്ഷേത്രങ്ങളുടെയും പള്ളികളുടെയും മതിലുകളും അടഞ്ഞ കവാടങ്ങളും കാണുന്നത് ഹൃദയവേദനയാണ്. അടഞ്ഞ ഹൃദയത്തിന്റെ ഉടമകൾ മതങ്ങളുടെ നേതൃത്വങ്ങളിലെത്തിയതിന്റെ അടയാളമല്ലേ ആരാധനാലയങ്ങളുടെയും മതകേന്ദ്രങ്ങളുടെയും മതിലുകളും അടഞ്ഞ കവാടങ്ങളും ? സ്വർഗ്ഗകവാടം സകല മനുഷ്യർക്കുമായി തുറക്കാൻ മനുഷ്യനായി പിറന്ന ദൈവപുത്രന്റെ തിരുജനനാചരണം കഴിഞ്ഞപ്പോൾ ഇപ്രകാരം നമക്കൊന്നു ധ്യാനിക്കാം. ചില നല്ല തീരുമാനങ്ങൾ എടുക്കാം. നമ്മുടെ നാട് ദൈവത്തിന്റെ നാടാക്കാം.; മതിലുകളില്ലാത്ത അടഞ്ഞ കവാടങ്ങളില്ലാത്ത ഹൃദയമുള്ളവരുടെ നാട്. അനുഗൃഹീത പുതുവത്സരം സകലർക്കും നേരുന്നു.





www.malankaralibrary.com

ഫീച്ചർ



റവ. ഫാ.ഷീൻ പാലക്കുഴി




# സാഹിത്യം ചരിത്രത്തിനു മുമ്പേ നടന്നപ്പോൾ

ഓസ്ട്രേലിയൻ എഴുത്തുകാരനായ മോറിസ് വെസ്റ്റിന്റെ, 1963–ൽ പുറത്തിറങ്ങിയ, ലോക പ്രസിദ്ധമായ നോവലാണ് "The Shoes of the Fisherman." പുറത്തിറങ്ങി ഏറെനാൾ ഇന്റർനാഷണൽ ബെസ്റ്റ് സെല്ലറായിരുന്ന ഈ നോവൽ ഇതുവരെ ഏതാണ്ട് 12 മില്യൻ കോപ്പികൾ വിറ്റഴിഞ്ഞിട്ടുണ്ട്. കത്തോലിക്കാ സഭയും പേപ്പസിയും പ്രധാന പശ്ചാത്തലമായി വരുന്ന ഈ നോവൽ 1968 ൽ അതേ പേരിൽ തന്നെ സിനിമയായും പുറത്തിറങ്ങി. നോവലിന്റെ ഉള്ളടക്കം ചുരുക്കിപ്പറയാം. രണ്ടാം ലോകമഹായുദ്ധകാലത്ത് സോവിയറ്റ് യൂണിയനിലെ ഒരു കത്തോലിക്കാ പുരോഹിതനായിരുന്നു കിറിൽ ലക്കോട്ട. യുദ്ധം കഴിഞ്ഞപ്പോൾ അദ്ദേഹം രൂപതയിലെ ബിഷപ്പായി തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ മത മർദ്ദകരായിരുന്ന കമ്യൂണിസ്റ്റ് ഭരണാധികാരികൾ അദ്ദേഹത്തെ തുറങ്കിലടച്ചു. സൈബീരിയയിലെ തടവറയിൽ അദ്ദേഹം നരകയാതന അനുഭവിച്ചത് ഒന്നും രണ്ടുമല്ല നീണ്ട പതിനേഴു വർഷങ്ങളാണ്. അതിനുശേഷം ജയിൽ മോചിതനായ അദ്ദേഹത്തെ മാർപ്പാപ്പ റോമിലേക്കു വിളിപ്പിച്ചു. വളരെപ്പെട്ടന്നു തന്നെ അദ്ദേഹം ഒരു കർദ്ദിനാളായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തെ കർദ്ദിനാളായി നിയമിച്ച ശേഷം ഏതാനും ദിവസങ്ങൾ കഴിയുമ്പോൾ വളരെ അപ്രതീക്ഷിതമായി മാർപ്പാപ്പ മരണപ്പെടുകയാണ്. പുതിയ പാപ്പായെ തെരഞ്ഞെടുക്കാനുള്ള കർദ്ദിനാൾമാരുടെ സമ്മേളനമായ കോൺക്ലേവ് ഉടൻ തന്നെ കൂടുകയും പുതിയ പാപ്പായെ തെരഞ്ഞെടുക്കുകയും ചെയ്തു. എന്നാൽ ആ തെരഞ്ഞെടുപ്പിന് ഒരു പ്രത്യേകത ഉണ്ടായിരുന്നു. കത്തോലിക്കാ സഭയിലെ പതിവിനു വിരുദ്ധമായി, ചരിത്രത്തിലാദ്യമായി ഇറ്റലിക്കു പുറത്തു നിന്നും ഒരു കർദിനാൾ പുതിയ പാപ്പായായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. അത് മറ്റുമായിരുന്നില്ല; റഷ്യയിൽ നിന്നുള്ള കർദ്ദിനാൾ കിറിൽ ലക്കോട്ട! രണ്ടാം ലോക മഹായുദ്ധം കഴിഞ്ഞ് സങ്കീർണ്ണമായ ഒരു സാമൂഹിക പശ്ചാത്തലത്തിൽ സഭ ഒട്ടേറെ പ്രതിസന്ധികൾ നേരിടുന്ന ഘട്ടത്തിലാണ് കിറിൽ ലക്കോട്ട കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനാവുന്നത്. സഭയ്ക്കുള്ളിൽ നിന്നും പുറത്തു നിന്നും അദ്ദേഹത്തിന് നേരിടേണ്ടി വന്ന വെല്ലുവിളികളും അദ്ദേഹത്തിന്റെ ആത്മസംഘർഷങ്ങളുമാണ് നോവലിന്റെ ഇതിവൃത്തം.

പ്രവചന സ്വഭാവമുള്ള ഈ നോവലിന് കത്തോലിക്കാ സഭയുടെ പിൽക്കാല ചരിത്രവുമായി അതിശയിപ്പിക്കുന്ന ചില സാമ്യങ്ങളുണ്ട്; പ്രത്യേകിച്ച് നോവൽ പുറത്തിറങ്ങി 15 വർഷങ്ങൾക്കു ശേഷം ചുമതലയേറ്റ ജോൺ പോൾ രണ്ടാമൻ പാപ്പായുടെ ജീവിതവുമായി. ഈ നോവൽ ആരംഭിക്കുന്നത് ഒരു മാർപ്പാപ്പയുടെ മരണത്തോടു കൂടിയാണ്. നോവലിലെ കഥാനായകനായ കിറിൽ ലക്കോട്ടയെ കർദ്ദിനാളായി നിയമിച്ച പാപ്പാ കാലം



www.malankaralibrary.com




ചെയ്തു. ചരിത്രത്തിൽ ഈ നോവൽ പുറത്തിറങ്ങിയ അതേ ദിവസം, 1963 ജൂൺ മൂന്നിന്, രണ്ടാം വത്തിക്കാൻ കൗൺസിൽ നടന്നുകൊണ്ടിരിക്കേ ജോൺ ഇരുപത്തിമൂന്നാമൻ മാർപ്പാപ്പ കാലം ചെയ്തു. നോവലിന്റെ തുടക്കത്തിൽ പരാമർശിക്കുന്ന പാപ്പായുടെ മരണം വളരെ അപ്രതീക്ഷിതമായ ഒന്നായിരുന്നു. അതുപോലെ ചരിത്രത്തിൽ ജോൺ 23 മനു ശേഷം തെരഞ്ഞെടുക്കപ്പെട്ട പോൾ ആറാമൻ മാർപ്പാപ്പയും ജോൺ പോൾ ഒന്നാമൻ മാർപ്പാപ്പയും അപ്രതീക്ഷിതമായി ഒരേ വർഷം, 1978-ൽ ഏതാനും ദിവസങ്ങളുടെ വ്യത്യാസത്തിൽ മരണപ്പെട്ടു. ജോൺ പോൾ ഒന്നാമൻ പാപ്പാ ചുമതലയേറ്റ് വെറും 33 ദിവസങ്ങൾക്കു ശേഷം മരണപ്പെടുകയായിരുന്നു.

നോവലിൽ പാപ്പായുടെ പെട്ടന്നുള്ള മരണ ശേഷം പുതിയ പാപ്പായായി തെരഞ്ഞെടുക്കപ്പെടുന്നത് ഇറ്റലിക്കു പുറത്തു നിന്നുള്ള ഒരു കർദ്ദിനാളാണ്. അത് റഷ്യക്കാരനായ കിറിൽ ലക്കോട്ടയാണ്. ഇറ്റലിക്കു പുറത്തു നിന്നൊരാൾ മാർപ്പാപ്പയാകുന്നത് കത്തോലിക്കാ സഭയുടെ ചരിത്രത്തിലെ അത്യപൂർവമായ ഒരു സംഭവമാണ്. ചരിത്രത്തിലും അതു തന്നെ ആവർത്തിച്ചു. 1978-ൽ രണ്ടു മാർപ്പാപ്പാമാരുടെ പെട്ടന്നുള്ള മരണത്തിനു ശേഷം പാപ്പായായി തെരഞ്ഞെടുക്കപ്പെട്ട ജോൺ പോൾ രണ്ടാമൻ ഇറ്റലിക്കാരനായിരുന്നില്ല, പോള ുകാരനായിരുന്നു. സഭാചരിത്രത്തിലെ നീണ്ട 455 വർഷങ്ങൾക്കു ശേഷം കത്തോലിക്കാ സഭയുടെ അമരത്ത് ഇറ്റലിക്കാരനല്ലാത്ത ഒരു മാർപ്പാപ്പ അവരോധിക്കപ്പെട്ടു. നോവലിലെ കിറിൽ ലക്കോട്ടയും പിൽക്കാല ചരിത്രത്തിലെ പോപ്പ് ജോൺപോൾ രണ്ടാമനും തമ്മിലുളള സമാനത ഇവിടെ ആരംഭിക്കുന്നു.

ഈ രണ്ട് മാർപ്പാപ്പമാരുടെ പേരുകൾ തമ്മിലുമുണ്ട് സാമ്യം. നോവലിലെ പുതിയ പാപ്പായുടെ പേര് കിറിൽ എന്നാണ്- കിറിൽ ലക്കോട്ട! ചരിത്രത്തിൽ ജോൺ പോൾ രണ്ടാമന്റെ യഥാർത്ഥ പേര് കരോൾ എന്നാണ്- കരോൾ ജോസഫ് വോയ്റ്റിവ! മറ്റൊരു കൗതുകകരമായ സമാനത നോവലിലെ കിറിൽ ലക്കോട്ടയും ചരിത്രത്തിലെ കരോൾ വോയ്റ്റിവയും കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളിൽ നിന്നുള്ളവരാണ്. കിറിൽ ലക്കോട്ട കമ്മ്യൂണിസ്റ്റ് റഷ്യയിൽ നിന്നും കരോൾ വോയ്റ്റിവ കമ്മ്യൂണിസ്റ്റ് പോളണ്ടിൽ നിന്നുമാണ്. ഈ രണ്ടു പാപ്പാമാരും ജീവിതത്തിന്റെ പരുപരുത്ത യാഥാർത്ഥ്യങ്ങളോടു ധീരമായി പൊരുതി ഉയർന്നു വന്നവരാണ്. നോവലിലെ കിറിൽ ലക്കോട്ട മത മർദ്ദകരുടെ ക്രൂര പീഢനത്തിനിരയായി പതിനേഴു കൊല്ലം സൈബീരിയയിലെ തടവറയിൽ നരക യാതന അനുഭവിച്ച ആളാണ്.

ജോൺ പോൾ രണ്ടാമൻ പാപ്പ അതിനേക്കാൾ വേദനകളിലൂടെ കടന്നു വന്നയാളാണ്. അദ്ദേഹം ജനിക്കും മുമ്പേ ആകെയുണ്ടായിരുന്ന ഒരു സഹോദരി മരണപ്പെട്ടു. ഒമ്പതാം വയസ്സിൽ അമ്മ മരിച്ചു. അദ്ദേഹത്തിന് പന്ത്രണ്ടു വയസ്സുപ്പോൾ ഏക സഹോദരനും 21 വയസ്സു പ്രായമുള്ളപ്പോൾ പിതാവും മരണപ്പെട്ടു. ഇരുപത്തിയൊന്നാം വയസ്സിൽ തീർത്തും അനാഥനായ കരോൾ വോയ്റ്റിവ അന്നന്നത്തെ അന്നത്തിനായി പാറമടയിലും ജലശുദ്ധീകരണ ശാലയിലുമൊക്കെ തൊഴിലാളിയായി എല്ലുമുറിയെ പണിയെടുത്തു. രണ്ടാം ലോക മഹായുദ്ധം കൊടുമ്പിരിക്കൊണ്ട വറുതിയുടെ നാളുകളിൽ തന്റെ ജീവൻ പോലും തൃണവദ്ഗണിച്ച് രഹസ്യമായി സെമിനാരിയിൽ ചേർന്നു പഠിച്ചു. പല തവണ നാസിപ്പടയുടെ തോക്കിൻ മുനയിൽപ്പെട്ടെങ്കിലും വലിയൊരു നിയോഗത്തിനു വേണ്ടി ദൈവം അദേഹത്തിന്റെ ജീവനെ കാത്തുവച്ചു. വൈദികനാവുന്നതിനും രണ്ടു വർഷം മുമ്പ് വലിയൊരു ട്രക്കപകടത്തെ അദ്ദേഹം അതിജീവിച്ചു. മാർപ്പാപ്പയായ ശേഷവും ദുരന്തങ്ങൾ അദ്ദേഹത്തെ കൈവിട്ടില്ല. 1981-ൽ മുഹമ്മദ് അലി അഗ്കാ എന്ന കൊലയാളി അദ്ദേഹത്തെ വെടിവച്ചു വീഴ്ത്തി. മൂന്നു ബുള്ളറ്റുകൾ അദ്ദേഹത്തിന്റെ ശരീരം തുളച്ചു കയറിയെങ്കിലും അദ്ദേഹം മരണത്തിനു കീഴടങ്ങിയില്ല. ജീവിതത്തിലേക്കും ശുശ്രൂഷയിലേക്കും തിരിച്ചു വന്ന അദ്ദേഹം പാർക്കിൻസൺസ് രോഗത്താൽ ഏറെ വേദന സഹിച്ചാണ് 2005-ൽ തന്റെ ജീവിതം പൂർത്തിയാക്കിയത്. സഹനങ്ങളുടെ രാജകുമാരൻ മാരായിരുന്നു നോവലിലെയും ചരിത്രത്തിലേയും പുതിയ മാർപ്പാപ്പമാർ.




അവിടം കൊണ്ടും തീരുന്നില്ല. മാർപ്പാപ്പയായ ശേഷം രണ്ടു പാപ്പാമാർക്കും അഭിമുഖീകരിക്കേണ്ടി വന്ന പ്രതിസന്ധികൾക്കുമുണ്ട് സമാനത. നോവലിലെ പാപ്പയായ കിറിൽ ലക്കോട്ടയ്ക്ക് നേരിടേണ്ടി വന്ന ഒരു പ്രതിസന്ധിയുണ്ട്. ഒന്നുകിൽ യാഥാസ്ഥിതികനായി സഭയെ നയിച്ച് ചുറ്റുമുള്ളവരുടെ കയ്യടി നേടി, ഒരു വെല്ലുവിളിയും ഏറ്റെടുക്കാതെ, മാറിയ ലോകത്ത് സഭയെ അപ്രസക്തമായ രീതിയിൽ നയിക്കുക. അല്ലെങ്കിൽ രണ്ടാം ലോക മഹായുദ്ധത്തിന്റെ കെടുതികൾക്കിരയായ പാവപ്പെട്ട ജനങ്ങളിലേക്കിറങ്ങിച്ചെന്ന് കാലാനുസൃതമായ രീതിയിൽ സഭയെ നയിച്ച് യാഥാസ്ഥിതികരുടെ എതിർപ്പു സമ്പാദിക്കുക! ഈ രണ്ടു വൈരുദ്ധ്യങ്ങൾക്കിടയിലുള്ള ആത്മസംഘർഷമായിരുന്നു അദ്ദേഹത്തിന്റെ ജീവിതം. ജോൺ പോൾ രണ്ടാമൻ പാപ്പയ്ക്കും അത്തരമൊരു വൈരുദ്ധ്യത്തെ നേരിടേണ്ടി വന്നിട്ടുണ്ട്. 1962-ൽ സമ്മേളിച്ച രണ്ടാം വത്തിക്കാൻ കൗൺസിൽ കത്തോലിക്കാ സഭയുടെ ശൈലികളെ പൊളിച്ചെഴുതി കാലാനുസൃതമാക്കാനുള്ള ഒരു പരിശ്രമമായിരുന്നു. സഭയുടെ ദൈവശാസ്ത്ര സമീപനങ്ങളിൽ വലിയ മാറ്റങ്ങൾ വരുത്തിയ ഒരു സമ്മേളനമായിരുന്നു അത്. സഭയുടെ വാതായനങ്ങൾ ലോകത്തിനു മുന്നിൽ മലർക്കെ തുറന്നിട്ട ഒരു ചരിത്ര സംഭവമായിരുന്നു അത്. ഈ കൗൺസിൽ മുന്നോട്ടു വച്ച പുരോഗമനാശയങ്ങളെ ഉൾക്കൊള്ളാൻ സഭയുടെ മനസ്സു പാകപ്പെടുത്തുക എന്ന ശ്രമകരമായ ഒരു ദൗത്യമായിരുന്നു അദ്ദേഹത്തെ കാത്തിരുന്നത്. യാഥാസ്ഥിതികർക്കും പുരോഗമനവാദികൾക്കും ഇടയിൽ പാലം പണിത ഒരു പൊന്തിഫെക്സായിരുന്നു ജോൺ പോൾ രണ്ടാമൻ പാപ്പാ. അനേകം ചാക്രിക ലേഖനങ്ങളിലൂടെ അദ്ദേഹം ജനങ്ങളെ നിരന്തരം പഠിപ്പിച്ചു. രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം ഇനിയൊരു യുദ്ധമുണ്ടാവരുതെന്ന ആഹ്വാനവുമായി സമാധാനത്തിന്റെ ആ വെള്ളരിപ്രാവ് ഭൂമിയെ വട്ടമിട്ടു പറന്നു. ഏതാണ്ട് 135 ഓളം രാജ്യങ്ങൾ അദ്ദേഹം സന്ദർശിച്ചു. അദ്ദേഹം സഞ്ചരിച്ച ദൂരം കണക്കാക്കിയാൽ ഇരുപത്തിയെട്ടു തവണയെങ്കിലും ഈ ഭൂമിയെ വലം വയ്ക്കുന്ന ദൂരമുണ്ടത്. ഉരുക്കുമുഷ്ടിക്കാരായിരുന്ന ഗോർബച്ചേവും ഫിഡൽ കാസ്ട്രോയുമൊക്കെ അദ്ദേഹത്തിന്റെ ആഹ്വാനങ്ങൾക്കു മുന്നിൽ കുഞ്ഞാട്ടിൻ കുട്ടികളെപ്പോലെ മെരുങ്ങി. ആഴമായ ദൈവ വിശ്വാസവും ഉള്ളിൽ സ്നേഹവും ചുണ്ടിൽ പുഞ്ചിരിയുമായി നാട്യങ്ങളില്ലാത്ത ആ മനുഷ്യൻ ഏറ്റവും പ്രസക്തനായ ഒരു ലോക നേതാവായി മാറി. ഇഴകീറി പരിശോധിച്ചാൽ ഇതുപോലെ ഒട്ടനേകം സമാനതകൾ ഇനിയും കണ്ടെത്താനുണ്ട്.

History anticipated in literature എന്നു വേണമെങ്കിൽ നമുക്കിതിനെ വിശേഷിപ്പിക്കാം. അതായത് ചരിത്രം- കാലത്തിന്റെ പൂർണ്ണതയിൽ പിറക്കും മുമ്പേ സാഹിത്യത്തിൽ സ്വയം പരിചയപ്പെടുത്തിയിരിക്കുന്നു. The Shoes of the Fisherman ഉം ജോൺ പോൾ രണ്ടാമൻ പാപ്പായും ചരിത്രത്തിലെ കൗതുകങ്ങളായി നമ്മെ വിസ്മയിപ്പിച്ചു കൊണ്ടേയിരിക്കുന്നു. ഒരു കാര്യം കൂടി! ജപമാല മാസമായ ഒക്ടോബറിൽ ലോകം കണ്ട ഏറ്റവും വലിയ മരിയഭക്തരിൽ ഒരാളായ ജോൺ പോൾ രണ്ടാമനെ ഓർമ്മിക്കുന്നത് എന്തുകൊണ്ടും നല്ലതാണ്. 1978 ഒക്ടോബർ 16 നാണ് അദ്ദേഹം പാപ്പായായി തെരഞ്ഞെടുക്കപ്പെട്ടത്. 2005 ഒക്ടോബർ 22 നാണ് വിശുദ്ധനായ അദ്ദേഹത്തിന്റെ തിരുനാൾ സഭ ആഘോഷിക്കുന്നത്.





www.malankaralibrary.com

# കോറഹ് ദാത്താൻ അബീറാം

ദൈവത്തെ കണ്ടെത്തുവാനും അവനിൽ ആഴപ്പെടുവാനും അവന്റെ അത്ഭുതകരമായ ഇടപെടലുകൾ അനുദിന ജീവിതത്തിൽ അനുഭവിക്കുവാനും സഹായിക്കുന്ന മുപ്പത്തിയഞ്ച് വിചിന്തനങ്ങളുടെ സമാഹാരം, അതാണ് ചെറിയാൻ താഴമൺ അച്ചന്റെ പുതിയ പുസ്തകം **'കോറഹ് ദാത്താൻ അബീറാം'**. വിവിധ സന്ദർഭങ്ങളിലും വ്യത്യസ്ത സാഹചര്യങ്ങളിലും വായനയിലൂടെയും ശ്രവണത്തിലൂടെയും മനനത്തിലൂടെയും രൂപപ്പെട്ട ചിന്തകൾ അക്ഷരരൂപത്തിൽ അവതരിച്ചതാണ് ഈ ഗ്രന്ഥം.

ഉള്ളിലുള്ള ദൈവത്തെ കാണാനും അനുദിന ജീവിതത്തിലെ അവന്റെ അത്ഭുതകരമായ ഇടപെടലുകൾ തിരിച്ചറിയാനും പൂർണ്ണതയിലേക്ക് വളരാനും സഹായിക്കുമെന്നു കരുതുന്ന കുറെ വിചിന്തനങ്ങൾ. അഗാധവും പ്രായോഗികവുമായ ചിന്തകൾ കൊണ്ട് നിറഞ്ഞിരിക്കുന്ന ഓരോ ലേഖനവും ഓരോ ചിന്താരത്നം തന്നെയാണ്.

ജീവിതത്തെപ്പറ്റിയുള്ള ദൈവിക കാഴ്ചപ്പാടിന് ധ്യാനമനനങ്ങൾ കൊണ്ട് രൂപം കൊടുക്കുവാൻ കഴിഞ്ഞിട്ടുള്ളവർക്കു മാത്രമേ ഇത്ര ആയാസരഹിതമായി ജീവിതായോധന രഹസ്യങ്ങൾ സർഗ്ഗാത്മകതയോടെ കൈകാര്യം ചെയ്യാനാകൂ.

ഹൃദ്യമായ സൗഹൃദത്തിന്റെ ചൂടും ചൈതന്യവും അനുഭവവേദ്യമാക്കുവാൻ ഉതകുന്ന ശക്തമായ ഭാഷ. ഏത് പ്രായത്തിലും പ്രാദേശിക ഭൂമികയിലും ഉൾപ്പെടുന്നവർക്കും സ്വീകാര്യമായ ശില്പഭംഗി. നല്ല വായനയുടെ അനുഗ്രഹം പ്രദാനം ചെയ്യുന്ന പുസ്തകം. ഓരോലേഖനവും വായനക്കാരന് ആത്മീയാനുഭവങ്ങളും ബോധ്യങ്ങളും നല്കുമെന്നുറപ്പ്.

*പ്രസാധകർ*
മദ്ധ്യസ്ഥൻ ബുക്ക്സ്, ചങ്ങനാശ്ശേരി

*വിതരണം*
സെന്റ് ജോസഫ് ഓർഫണേജ് ബുക്ക് സ്റ്റാൾ, ചങ്ങനാശ്ശേരി

പേജ് 174. വില. 195/-



# നേതൃത്വം
## ഒരു പദവിയല്ല; പ്രവർത്തനമാണ്



അഡ്വ. ചാർളി പോൾ

"നേതൃത്വം ഒരു പദവിയല്ല; പ്രവർത്തനമാണ്" എന്ന് നിർവചിച്ചത് ഡൊണാൾഡ് എച്ച് മഗ്നൻ എന്ന ചിന്തകനാണ്. തെരഞ്ഞെടുപ്പുവേളയിൽ ഈ ചിന്തക്ക് പ്രസക്തിയുണ്ട്. വിവിധ രാഷ്ട്രീയകക്ഷികളു ടെയും പ്രസ്ഥാനങ്ങളുടെയും പേരിലും സ്വതന്ത്രരായും മത്സരിക്കുന്നവരുണ്ട്. ബഹുമാനിക്കപ്പെടുന്ന പദിവികളിൽ എത്തിച്ചേരാനുള്ള ആഗ്രഹം നല്ലതുതന്നെ. പക്ഷേ, നേതാക്കളായി തെരഞ്ഞെടുക്കപ്പെടാനാഗ്ര ഹിക്കുന്നവർ എന്താണ് നേതൃത്വമെന്നും നേതാവ് ആരായിരിക്കണമെന്നുമുള്ള അവബോധം ഉൾക്കൊള്ളേണ്ടതുണ്ട്. സ്ഥാനപ്പേരുകൾക്കപ്പുറം വളരാത്തവർ സ്ഥാനം ഒഴിയുമ്പോൾ അപ്രസക്തരാകും. പദവികളുടെ ഊടും പാവും താത്കാലികം മാത്രമാണ്. ഒരു സ്ഥാനത്തിന്റെ വലിപ്പത്തേക്കാൾ ആ സ്ഥാനത്തിരിക്കുന്നവരുടെ സ്വഭാവമഹിമയും പ്രവർത്തനത്തനിമയുമാണ് ആളുകളെ ആകർഷിക്കുന്നത്. അങ്ങനെയുള്ളവർ സ്ഥാനം ഒഴിഞ്ഞാലും ജനഹൃദയങ്ങളിൽ മായാത്ത മുദ്ര പതിപ്പിക്കും. പദവികൾ നൽകുന്ന ആദരം പൊരുമാറ്റച്ചട്ടങ്ങളുടെ പേരിലും വ്യക്തികൾക്കു ലഭിക്കുന്ന ആദരം പ്രവർത്തന വൈശിഷ്ട്യത്തിന്റെ പേരിലുമായിരിക്കും.

സംഘടിപ്പിക്കുന്നതിനും നിയന്ത്രിക്കുന്നതിനും നിർവഹിക്കുന്നതിനും നയിക്കുന്നതിനും പ്രചോദിപ്പിക്കുന്നതിനും സ്വാധീനിക്കുന്നതിനുമുള്ള നൈസർഗീകമോ ആർജിതമോ ആയ കഴിവാണ് നേതൃത്വം. വീക്ഷണങ്ങളും ദർശനങ്ങളും ഒരു പകുതിയിലും മറുപകുതിയിൽ കൃത്യമായ നിർവഹണവും നേതൃത്വം ആവശ്യപ്പെടു ന്നുണ്ട്. അതുകൊണ്ടാണ് കാഴ്ചപ്പാടുകളേയും ദർശനങ്ങളെയും യാഥാർത്ഥ്യമാക്കിത്തീർക്കലാണ് നേതൃത്വം എന്ന് വിവക്ഷിക്കുന്നത്. ആശയതലത്തെ അനുഭവതലങ്ങളിൽ പ്രായോഗികമായി എത്തിക്കാനാകണം. മറ്റുള്ളവരെ സ്വാധീനിക്കാനുള്ള കഴിവാണ് നേതൃത്വത്തിന്റെ വൈഭവമെന്ന്" ജവഹർലാൽ നെഹ്റു പറഞ്ഞിട്ടുണ്ട് . കണ്ടുമുട്ടുന്ന ഓരോരുത്തരുടേയും പേര് ഓർത്തിരിക്കാനും പേര് ചൊല്ലി വിളിക്കാനും കഴിഞ്ഞാൽ വളരെ നല്ലത്. നിതാന്ത സ്വാധീനം ചെലുത്താൻ കഴിയുകയെന്നത് നേതൃത്വത്തിൽ നിർണായകമാണ്. നേതൃത്വം ഒരു കലയാണ്. വ്യക്തിബന്ധങ്ങളെ വ്യത്യസ്തതയോടെ ആകർഷിച്ചു കൂടെ നിർത്താൻ കഴിയുന്ന കല. ചുരുക്കത്തിൽ ഒരു പൊതുലക്ഷ്യത്തിന്റെ പ്രാപ്തിക്കായി തന്റെ സഹപ്രവർത്തകരുടെയും അനുയായികളുടെയും സ്നേഹവും സഹകരണവും വിശ്വാസവും വിധേയത്വവും ആദരവുമാർജിച്ച് അവരിൽ സ്വാധീനം ചെലുത്തി നിയന്ത്രിച്ച് നയിക്കാൻ കഴിയുകയെന്നതാണ് നേതൃത്വം.

വഴി അറിയുകയും വഴി കാണിച്ചുകൊടുക്കുകയും ആ വഴിയിലൂടെ നടക്കുകയും ചെയ്യുന്ന വ്യക്തിയാകണം നേതാവ്. സ്വയം അറിയുകയും മെച്ചപ്പെടുത്തുകയും വേണം. ഉത്തരവാദിത്വവും ചുമതലയും പിഴവുകൾ കൂടാതെ നിർവഹിക്കാനാകണം. ജനങ്ങളുമായി നിരന്തര സമ്പർക്കം, ആശയവിനിമയം, കുശലാന്വേഷണം എന്നിവ നടത്തണം. ജനങ്ങളുടെ പ്രശ്നങ്ങളിൽ അവരോടൊപ്പം നിന്ന് പ്രശ്നപരിഹാരം കണ്ടെത്തണം. നിഷ്പക്ഷതയോടെ പ്രവർത്തിക്കണം. യാതൊരു വിധ വിവേചനവും പാടില്ല. ഇതെല്ലാം നേതൃത്വത്തിന്റെ ഗുണസവിശേഷതയാണ്. സ്വയം വിലയിരുത്തി, തിരുത്തേണ്ടിടത്ത് തിരുത്തിയാകണം മുന്നേറേണ്ടത്.

സ്വഭാവമഹിമയോടൊപ്പം പ്രാപ്തിയും കാര്യക്ഷമതയും പ്രധാനമാണ്. കാര്യക്ഷമത ചില ഗുണങ്ങളുടെ സമന്വയമാണ്. ചുറ്റുമുള്ള കാര്യങ്ങൾ സൂക്ഷ്മതയോടെ അറിയുക, വിലയിരുത്തുക, വസ്തുതകളുടെ വിശദാംശങ്ങളിൽ ശ്രദ്ധപതിയുക, ഭാവനാശക്തിയുണ്ടാവുക, മായാത്ത ഓർമശക്തി കൈവരിക്കുക, ക്ഷണത്തിൽ തീരുമാനമെടുക്കാനും അത് നടപ്പിലാക്കാനും കഴിയുക. ഇവയെല്ലാം ചേരുന്നതാണ് കാര്യക്ഷമത. ഇവ സ്വായത്തമാക്കണം. നിസ്വാർത്ഥത, സത്യസന്ധത, അർപ്പണബോധം, സദാചാരതീക്ഷ്ണത, നീതിബോധം, നിഷ്പക്ഷത, വ്യക്തിസ്വാതന്ത്ര്യം, ആത്മാർത്ഥത എന്നിവ പ്രവൃത്തികളിൽ ഉണ്ടാകണം. വാക്കിനേക്കാൾ പ്രധാനം പ്രവൃത്തിയാണെന്ന് മറക്കരുത്.

മദ്യം, മയക്കുമരുന്ന്, അസാന്മാർഗിക പ്രവൃത്തികൾ, സാമ്പത്തിക കുറ്റകൃത്യങ്ങൾ, അഴിമതി, സ്വജന പക്ഷപാതം, ക്രിമിനൽ കേസുകൾ എന്നിവയെല്ലാം നേതാക്കളുടെ വിശ്വാസ്യതക്കും മേന്മക്കും കളങ്കമാകും. ജനങ്ങളിൽ നിന്ന് അകറ്റും. നേതാവ് മാതൃകയാകണം. ചില മൂല്യദർശനങ്ങളും ധാർമികതയും നേതാവിന് മുതൽക്കൂട്ടായി എപ്പോഴും ഉണ്ടാകണം. പൊതുജീവിതം ഒരു തുറന്ന പുസ്തകം പോലെ ആകണം. പൊതുജന ക്ഷേമമാകണം മുഖ്യ അജണ്ട. വ്യക്തിപരമായ താത്പര്യങ്ങളോ ഇഷ്ടാനിഷ്ടങ്ങളോ തന്റെ പൊതു പ്രവർത്തനത്തിൽ സ്വാധീനം ചെലുത്താൻ അനുവദിക്കരുത്. ഒരാൾക്കും ചോദ്യം ചെയ്യാൻ ആകാത്തവിധത്തിലായിരിക്കണം നേതാവ് പെരുമാറേണ്ടത്. ഗാന്ധിജി പറഞ്ഞുവച്ച എഴ് തിന്മകൾ ഇവിടെ പ്രസക്തമാണ്.(1) ജോലി ചെയ്യാതെയുള്ള സമ്പാദനം, (2) മന:സ്സാക്ഷിയില്ലാത്ത സുഖം, (3) സ്വഭാവശുദ്ധിയില്ലാത്ത അറിവ്, (4) ധാർമികത ഇല്ലാത്ത കച്ചവടം, (5) മനുഷ്യത്വമില്ലാത്ത ശാസ്ത്രം, (6) ഹൃദയം ഉയർത്താതെയുള്ള പ്രാർത്ഥന, (7) തത്വദീക്ഷയില്ലാത്ത രാഷ്ട്രീയം. ഈ ഏഴ് തലപ്പെട്ട ദോഷങ്ങളിൽ നിന്നും നേതാവ് മുക്തനാകണം. ആർദ്രതയാൽ ജ്വലിക്കുന്ന സനേഹത്തോടും സേവനത്തോടുംകൂടെ ജീവിതം തന്നെ സന്ദേശമാക്കി മുന്നേറിയാൽ എന്നും സ്മരിക്കപ്പെടും; വിജയിയാകും.






www.malankaralibrary.com

# നിത്യതയിൽ ഒരു വർഷം

# വന്ദ്യ. ജോർജ്ജ് ജേക്കബ്
# കിഴക്കേതിൽ കോർ എപ്പിസ്കോപ്പാ

*ജനനം*
**1941 ഒക്ടോബർ 19**

*പൗരോഹിത്യ സ്വീകരണം*
**1967 ഡിസംബർ 27**

*കോർ എപ്പിസ്കോപ്പാ*
**2014 മെയ് 20**

പൗരോഹിത്യ സുവർണ്ണ ജൂബിലി
**2017 ഡിസംബർ 27**

*മരണം*
**2019 ഡിസംബർ 2**



പ്രാർത്ഥനയോടെ
**കിഴക്കേതിൽ**
**കുടുംബാംഗങ്ങൾ**



www.malankaralibrary.com

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 29-11-2020

Christavakahalam Monthly, DECEMBER 2020
Annual Subscription Rs. 150/-
Single Copy Rs. 15/-

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
പ്രഥമ പ്രസിദ്ധീകരണം
ആകർഷകമായ രൂപകല്പനയിൽ
എല്ലാ കുടുംബങ്ങളിലേക്കും...

ക്രൈസ്തവ
കാഹളം




വായിക്കുക | വരിക്കാരാകുക | പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com

www.malankaralibrary.com